 സി.പി. ശാന്തിപ്രസാദ്

# ശ്രീഗോമുഖം: ഗംഗ ഇവിടെ ജനിക്കുന്നു

യമുനാതീരത്തിലെ ശവക്കല്ലറകളെ തഴുകിവരുന്ന വെറുങ്ങലിക്കുന്ന ശൈത്യക്കാറ്റിൽ നിന്നു ഡെൽഹി ഏതാണ്ട് മുക്തമായി. ഹിമാലയത്തിൽ മഞ്ഞുരുകിത്തുടങ്ങി. ഹരിദ്വാരിലേക്കും ഹൃഷീകേശിലേക്കുമൊക്കെ ഏപ്രിൽ മാസം 12-ാം തീയതി ഉച്ചയോടുകൂടി ഉത്തരപ്രദേശ് ട്രാൻസ്പോർട്ട് കോർപ്പറേഷൻ വക ബസ്സിൽ ഡെൽഹിയിൽ നിന്നും ഞങ്ങൾ ഹരിദ്വാരിലേക്ക് യാത്രയായി.

കരിമ്പും, ഗോതമ്പും, ചാമയും വിളയുന്ന കൃഷിയിടങ്ങളും ചില ഗ്രാമങ്ങളും ചെറു പട്ടണങ്ങളും പിന്നിട്ട് ഹരിദ്വാരിൽ എത്തിയപ്പോൾ ഒരു പകൽ കൂടി അവസാനിച്ചു. ഇവിടെ ജ്യോതിസ്സിനും തമസ്സിനും മദ്ധ്യേ ഒരു വിസ്മൃതി പോലെ സായം സന്ധ്യ. പാപപുണ്യങ്ങൾ പരിത്യജിച്ച് മുക്തി തേടാനെത്തിയ ആര്യാവർത്ത സഞ്ചാരികൾ. പിതൃതർപ്പണമന്ത്രങ്ങൾ ഏറ്റുപറയുന്ന പുത്രന്മാർ. പ്രപിതാമഹരുടെ ദ്രവിച്ച അസ്ഥിക്കഷണങ്ങൾ മോക്ഷം കാത്തുകിടക്കുന്ന പടവുകൾ. പരമവേഗിനിയായ മാതൃഗംഗയുടെ ശക്തിച്ചുഴികളിലെ പ്രണവഗീതം. ക്ഷേത്രഗോപുരങ്ങളിൽ നിന്നുയരുന്ന മണിയൊച്ച. ഒരു സംസ്ക്കാരത്തിന്റെ സമ്പൂർണ്ണമഹിമയും പേറി ആരതി ഏറ്റുവാങ്ങി ഒഴുകി അകലുന്ന ഗംഗ. കുഞ്ഞോളങ്ങളിൽ ആർദ്ര ദീപങ്ങളുമേന്തി ഒഴുകി നടക്കുന്ന പൂവഞ്ചികൾ. ഭദ്രദീപങ്ങൾക്ക് പുഷ്പമഞ്ചമൊരുക്കി ഇലവിതാനത്തിൽ തത്തിക്കളിക്കുന്ന ജപാകുസുമങ്ങൾ. സർവ്വത്തിനും സാക്ഷിയായി മലമുകളിലെ മാനസാദേവിക്ഷേത്രം.

ഹരിദ്വാരിൽ നിന്നും നേരെ ഹൃഷീകേശത്തേക്കാണ് ഞങ്ങൾ പോയത്. ഇവിടെ നിന്ന് ഏതാണ്ട് 22 കി.മീ.അകലെ മണികൂടപർവ്വതനിരകൾക്ക് പാർശ്വദേശത്തിലാണ് ഹൃഷീകേശം. ഹിമസംഘാതങ്ങളുടെ നിഗൂഢതകളിലെവിടെ നിന്നോ ഉത്ഭവിക്കുന്ന ഗംഗ ഇവിടെ ഉദയാസ്തമയങ്ങളെ കോർത്തിണക്കി ഹൃഷീകേശ മലനിരകൾക്കിടയിലൂടെ കിഴക്ക് പടിഞ്ഞാറായി ഒഴുകുന്നു. ഇക്കരയിലെ ശിവാനന്ദനഗറിനെയും മറുകരയിലെ ലക്ഷ്മൺ ഝൂലയേയും ബന്ധിപ്പിച്ചു കൊണ്ടു-ഒരു പുത്തൻ തൂക്കുപാലം എഴുന്നു നിൽക്കുന്നു. ഇരുപാർശ്വങ്ങളിലും സഞ്ചാരികളെത്തേടുന്ന കച്ചവട സ്ഥാപനങ്ങൾ, പഥികനിവാസുകൾ, ആധുനിക ആശ്രമങ്ങൾ, അമ്പലങ്ങൾ, ആരാധനാലയങ്ങൾ.

രൈഭ്യൻ എന്ന മഹർഷിസത്തമൻ ഹൃഷീകങ്ങളെ (ഇന്ദ്രിയങ്ങളെ) അടക്കി ഘോരതപസ്സനുഷ്ടിച്ച് മഹാവിഷ്ണുവിനെ പ്രത്യക്ഷമാക്കിയത് ഇവിടെവച്ചാണ് എന്നാണ് ഐതിഹ്യം. അന്നുതൊട്ട് ഈ പ്രദേശം ഹൃഷീകേശം എന്ന് അറിയപ്പെടുന്നു. സപ്തർഷിമാരും, ശ്രീരാമചന്ദ്രനും, ലക്ഷ്മണകുമാരനും, ശങ്കരാചാര്യരും രാമതീർത്ഥരുമൊക്കെ ഏറെക്കാലം തപശ്ചരണത്തിൽ കഴിഞ്ഞുകൂടിയിട്ടുള്ള ഈ രമ്യവിപിനം ഇന്ന് കോൺക്രീറ്റുകല്ലറകളുടെ കാടായി മാറിയിരിക്കുന്നു. പുത്തനും പഴയതുമായ കെട്ടിടങ്ങളിലെ വൈദ്യുതദീപങ്ങൾ പണിയുന്ന താരയൂഥം കാലഗതിക്കനുസൃതമായ ഒരു നവ്യനാഗരികത സ്വപ്നം കണ്ടുമയങ്ങുന്നു. വൈദ്യുതദീപങ്ങളുടെ പ്രതിഛായ പടർന്നു നിറയുന്ന കുഞ്ഞോളങ്ങൾ ഒരു പുത്തൻ ഭാഗീരഥീചരിതം രചിക്കുന്നു.

ഉപജീവനാർത്ഥം ഭിക്ഷതെണ്ടുന്ന സന്ന്യാസിവേഷക്കാർ; ശപ്തമായൊരു ജീവിതത്തിന്റെ അന്തിയാമങ്ങൾ തള്ളിനീക്കുന്ന കുഷ്ഠരോഗികൾ; തീർത്ഥാടകരെയും ചുമന്ന് ഓടിത്തളർന്നു മരച്ചുവടുകളിൽ വിശ്രമിക്കുന്ന ടോങ്കാവാലകൾ; ഭക്തിപാരവശ്യത്തിൽ വിസ്മയസ്തിമിതരായ തീർത്ഥാടകർ; നഗരസൗഭാഗ്യവിരക്തരായ വിദേശികൾ; ക്ഷണികനേരം കൊണ്ടു സാക്ഷാത്ക്കാരം നേടണമെന്നാഗ്രഹിക്കുന്ന മുമുക്ഷുക്കൾ; ദല്ലാളന്മാർ—ആകെ ഒരു വിചിത്ര നഗരം.

## ടെഹറിയിലേക്ക്

ആരാധനാലയങ്ങളിൽ നിന്നിടയ്ക്കിക്കിടയ്ക്ക് കേട്ടിരുന്ന മണിയൊച്ചയും ആശ്രമങ്ങളുടെ കീർത്തനാലാപനങ്ങളും നിലച്ചു. ഗംഗയുടെ മധുരമന്ദ്രണ ലഹരിയുമായി വരുന്ന കുളിർ കാറ്റിനു ശക്തി കൂടിത്തുടങ്ങി. സൂര്യോദയത്തിന് മുമ്പുതന്നെ ഞങ്ങൾ ഉത്തരകാശിയിലേക്ക് പുറപ്പെട്ടു. ഹിമവാന്റെ ഗാംഭീര്യത്തെയും, മഹനീയ ശോഭയേയും, അനന്തവിശാലതയേയും കോർത്തിണക്കി ഞാണുപോലെ മുന്നോട്ടുള്ള പാത തെളിഞ്ഞു. ഹിമഗിരിമഹിമ ഒരുക്കിയ വൈവിദ്ധ്യസുന്ദരമായ ദൃശ്യപങ്ക്തികൾ പിന്നിടുമ്പോൾ, ഉത്തുംഗഗിരിശിഖരങ്ങളുടെ തണലിൽ ഭാഗീരഥീഗംഗയുടെ പരിശുദ്ധിയിൽ, വില്ലംഗ്ണാ ഗംഗയുടെ കുളിരിൽ വിജയിക്കുന്ന കൊച്ചു നഗരം—ടെഹറി. ഹിമാലയ സാമ്രാജ്യ ചക്രവർത്തിയായ ടെഹറി ഇന്നും ഇവിടെ വാണരുളുന്നു എന്ന് ഈ ദേശക്കാർ വിശ്വസിക്കുന്നു.

മലഞ്ചരിവുകളെ കെട്ടിയിട്ടിരിക്കുന്ന ഇടുങ്ങിയ വഴികൾ ഗോതമ്പും ചാമയും വിളയുന്ന കൃഷിയിടങ്ങളുടെ ഹരിതശോഭയിൽ രസിച്ച് ധരാസുവിൽ എത്തിച്ചേരുന്നു. ഇവിടെ സംഘടിപ്പിക്കപ്പെട്ടിരിക്കുന്ന മേളയുടെ വർണ്ണപ്പൊലിമയിൽ കറങ്ങിമറിയുന്ന ജയിൻറുവീലിൽ കിഴവിത്തള്ളമാർ വീണ്ടും വീണ്ടും വട്ടംകറങ്ങി ഭയന്നുമാഹ്ളാദിച്ചും ആകാശശൂന്യതയിൽ ഉയർന്നുതാണുല്ലസിച്ച മോണ കാട്ടിച്ചിരിക്കുന്നു. തോട്ടപോലെ നീണ്ടുമെലിഞ്ഞു അതിന്മേൽ കൂനുള്ള വൃദ്ധൻ കൈകൊട്ടിച്ചിരിച്ചാഹ്ളാദിച്ച് കുഞ്ഞുങ്ങൾക്കുത്സാഹം പകരുന്നു. ഏറിവരുന്ന തിരക്കിലും ഇവിടെ തലമുറകൾ സുസ്മിതം കൈമാറുന്നു. പ്രകൃതിപുരുഷലയനത്തിൽ ഒരു നവ്യദാർശനികത നാമ്പിടുന്നതു കണ്ടെത്തിയ ആദികപിലദേവന് സൗഖ്യമരുളിയ നീലമലകളുടെ കുളിർമ്മയും, ഇന്ദ്രസഭയിൽ പരിലസിച്ചിരുന്ന ഉദ്ദാലകനെ പ്രകീർത്തിച്ച വനമയൂരങ്ങളുടെ വർണ്ണവൈചിത്ര്യവും, ഉഗ്രതപസ്വിയായ ജമദഗ്നിയെ പരിസേവിച്ച ഭാഗീരഥിയുടെ പരിശുദ്ധിയും കൊണ്ട് ധന്യമായ ധരാസു ഉത്തരകാശിയിലേക്ക് വഴിമാറുന്നു.

ഭാർഗ്ഗവരാമന്റെ നിവാസ ഭൂമിയെന്നു പ്രസിദ്ധിപെട്ട ഉത്തരകാശി ഇന്നു കടകമ്പോളങ്ങളുടെ നിബിഡതയിലൂടെ, ജനബഹുലതയിലൂടെ ഒരു പുത്തൻ നാഗരികത തേടുന്നു. പകൽവെളിച്ചം പടിഞ്ഞാറൻ മലനിരകളെത്തഴുകി, ചക്രവാളത്തിൽ കുങ്കുമം പൂശി വൈദ്യുത ദീപങ്ങൾക്കിവിടെ വഴിമാറി. ഇടുങ്ങിയ നിരത്തുകളിൽ ചിതറിക്കിടക്കുന്ന അരണ്ട പ്രകാശത്തിൽ ടോങ്കകളും കുതിരവണ്ടികളും സഞ്ചാരികളെയും പേറിനീങ്ങി. നിരത്തുവക്കിലെ കമ്പിളി വില്പനക്കാർ ഒരു ശൈത്യത്തിന്റെ ശേഷിച്ച ദുഃഖഭാണ്ഡവുമായി ആർക്കോവേണ്ടി കാവലിരിക്കുന്നു. പാത്രക്കച്ചവടക്കാരും ചെരുപ്പുവിൽപ്പനക്കാരനും പ്ളാസ്റ്റിക്ക് ബൊമ്മകളിലെ നൈസർഗ്ഗിക വശ്യതയിൽ ശൈശവം കാക്കുന്ന വൃദ്ധനും പാൽ വ്യാപാരിയും ഒക്കെ ഈ തിരക്കിൽ അവിടവിടെ കാലയാപനം ചെയ്യുന്നു.

ശരത്കാല ചന്ദ്രികയുടെ നവ്യശോഭയിൽ മാമരങ്ങൾ ഇലകൊഴിച്ചും, മകരസംക്രാന്തിയുടെ കുളിരിൽ പൃഥ്വിശുഭ്രവസ്ത്രമണിഞ്ഞും, ഘനശ്യാമമേഘങ്ങൾ പളുങ്കിൻ മണികളുതിർത്തും ഋതുഭേദങ്ങളിലൂടെ ഇവിടെ പ്രകൃതി ഹിമവാന്റെ ഗാംഭീര്യത്തെയും മഹിമയേയും വിളിച്ചോതുന്നു. നീല മലകളോട് യാത്ര പറഞ്ഞു നിശീഥിനിയും താരയൂഥങ്ങളും

മാഞ്ഞു. പക്ഷിഗണങ്ങൾ ശുഭമംഗളം പാടി വഴികാട്ടിയെപ്പോലെ ഹിമഗിരിയുടെ ഉയർന്ന ദേശങ്ങളിലേക്ക് പറന്നുയർന്നു. രജായിക്കുള്ളിൽ സുഖനിദ്രയിലായിരുന്ന മീശക്കാരൻ ചൗക്കീദാരോട് യാത്ര പറഞ്ഞു ധർമ്മശാലയിൽ നിന്നും രാവിലെ 6 മണിക്ക് ധരാളിയിലേക്ക് ഞങ്ങളും യാത്രയായി.

### ഗംഗാനിയിൽ

ഇരുപാർശ്വങ്ങളിലെയും വൻമലകൾക്കിടയിൽ ഒളിപ്പിച്ചിരിക്കുന്ന ഭയാനക കൊക്കകൾ ക്കോരംചേർന്നു വളഞ്ഞു പുളഞ്ഞു മുന്നോട്ടു നീങ്ങുന്ന മലമ്പാത മണ്ണിടിഞ്ഞും പാറയുരുണ്ടും ഒരപകടരേഖപോലെ മുന്നോട്ടു നീളുന്നു. ശ്വാസമടക്കിയും ഡ്രൈവറോടൊപ്പം ബ്രേക്കു ചവിട്ടിയും ഈ ഋജുരേഖയിലൂടെ വാഹനങ്ങളും അതിലെ മനുഷ്യരും വലിഞ്ഞിഴഞ്ഞു നീങ്ങുന്നു.

ബസ്സിനുള്ളിൽ ശ്വാസം മുട്ടിപ്പിക്കുന്ന തിരക്ക്. വിദ്വേഷം വിതറുന്ന മുഖങ്ങൾ. ഒരു സീറ്റുകിട്ടൻ തക്കം പാർത്തുനിൽക്കുന്ന പകച്ച മനുഷ്യർ. അഗാധ ഗർത്തങ്ങൾക്കോരം ചേർന്നു ഓടുന്ന ബസ്സിനുമുകളിൽ സീറ്റുപിടിച്ചിരിക്കുന്നവരെ നിയന്ത്രിക്കാൻ ഇടയ്ക്കിടയ്ക്ക് ചില്ലുപോയ വാതിലിലൂടെ ഒരഭ്യാസിയെപോലെ വലിഞ്ഞുമുകളിൽ കയറുകയും അതുപോലെ ഊർന്നുതിരിച്ച് ബസ്സിനുള്ളിലേക്കിറങ്ങുകയും ചെയ്യുന്ന കണ്ടക്ടർ. വിസ്മയത്തിൽ സഞ്ചാരികളെ നോക്കിയിരിക്കുന്ന ഗ്രാമീണ ബാലിക. സുസ്മിതം ചൊരിയുന്ന ഫ്രഞ്ചുകാരിയും അവളുടെ ഉറക്കെ സംസാരിക്കുന്ന പുരുഷനും. നിഷ്ക്കളങ്കതയുടെ വശ്യതയിൽ മുല ചുരത്തി സ്നേഹമൂട്ടുന്ന സുന്ദരിയായ അമ്മ.

മസൂരിക്കലപാകി, ഗതകാലസ്മരണകൾ ചാലോടിയ, ദാർഢ്യം സ്ഫുരിക്കുന്ന മുഖമുള്ള വൃദ്ധൻ പുറത്തേക്കെത്തി വലിഞ്ഞു ഒരാത്മഗതമെന്നോണം പറഞ്ഞു—

''ഇത് ഗംഗാനി.''

പരാശരമഹർഷിയും മാതംഗമുനിയും മാർക്കണ്ഡേയ മഹർഷിയുമൊക്കെ തപസ്സനുഷ്ഠിച്ച ഏകാന്തസുന്ദരമായ ദിവ്യഭൂമി ഇനി മുന്നോട്ടാണ്. 'ഗംഗോരി'യുടെ ശാലീനതയും 'ഹർസലി'ൻെറ തിടുക്കവും 'മഖാ'യുടെ സൗകുമാര്യവും പേറി ഏതാണ്ട് ഉച്ചയ്ക്ക് രണ്ടുമണിയോടെ ഞങ്ങൾ 'ധാരാളി'യിൽ എത്തിച്ചേർന്നു.

മാറാത്ത മഞ്ഞുകാലത്തിൻെറ മാർഗ്ഗദുർഗ്ഗമതയിൽ വാഹനങ്ങൾക്കുവഴി ധരാളിയിൽ അവസാനിക്കുന്നു. സുതാര്യമായ തുഷാര പരിവേഷത്തിൽ അവ്യക്തസുന്ദരമായി പരിലസിക്കുന്ന ധരാളി മലനിരകൾക്ക് മദ്ധ്യേ വിളങ്ങിക്കുന്ന ഒരു മനോഹര സ്ഥാനമാണ്. ഈ താഴ്‌വരയിൽ വെള്ളാരം കല്ലുകളുടെ ശുഭ്രഭംഗി സരസ്ഥലത്തിൻെറ ധവളശോഭയിൽ പ്രതിഫലിക്കുന്നു. പതിതപാവനിയായ പരമേശ്വരീഗംഗ അത്യന്തവിശാലമായി സ്വച്ഛന്ദമൊഴുകുന്നു. മലഞ്ചരിവുകളിലെ പ്രാക്തനമായ രമ്യഹർമ്മ്യങ്ങളും, ഹരിതാഭ ചൊരിയുന്ന കൃഷിയിടങ്ങളും, നിഷ്ക്കളങ്കരായ മനുഷ്യരും ചക്രവാളം മുട്ടിനിൽക്കുന്ന നീലമലകളുടെ വെള്ള ശിഖരങ്ങളും ഒക്കെക്കൂടി ഈ ഭൂവിഭാഗത്തെ ശാന്തസുന്ദരമായ ഒരു ദിവ്യഭൂമിയാക്കിമാറ്റിയിരിക്കുന്നു.

ആകെക്കൂടിയുള്ള അഞ്ചാറുപീടികകളും പാഴടിഞ്ഞ ധർമ്മശാലയും, ഉന്മാദലഹരിക്ക് ചൂടുപകരുന്ന ചാരായക്കടയും, നാഗരികതയുടെ കൃത്രിമശോഭ ഒഴുകിവരുന്ന വൈദ്യുത കമ്പികളും ഒരു പരിഷ്ക്കാരാഗമനത്തെ ഇവിടെ ഗോപ്യമാക്കി സൂക്ഷിക്കുന്നു.

കമ്പിളി ചുറ്റി അടുപ്പിന് കാവലിരിക്കുന്ന ചായപ്പീടികക്കാരൻെറ ഭാവരഹിതമായ മുഖം ഞങ്ങളുടെ വിശപ്പിലൂടെ തെളിഞ്ഞു വന്നു. അയാൾ പകർന്ന ചൂടുചായ കുടിച്ചുകഴിഞ്ഞു മുകൾദേശത്ത് ചായപ്പീടിക നടത്തുന്ന ജ്യേഷ്ഠാനുജൻമാരോടൊത്തു മലഞ്ചരിവിലൂടെ നടത്തയാരംഭിച്ചു. ഇവിടെ നിന്നും മുപ്പതു കിലോമീറ്റർ ദൂരമുണ്ട് ഗംഗോത്രിക്ക്. നിരന്നൊഴുകുന്ന ഭാഗീരഥിക്കരുകുപറ്റി നിബിഡ വനാന്തരങ്ങളിലേക്ക് മാർഗ്ഗം നീളുന്നു. മറവിലെവിടെ നിന്നോ പക്ഷിഗണങ്ങൾ സരളഗീതികളാലപിച്ചും, കാറ്റിലിളകുന്ന ഹരിത പത്രങ്ങൾ മർമ്മരശ്രുതിചേർത്തും ഈ ഏകാന്തസുന്ദരമായ തപസ്ഥാനത്തെ പ്രകീർത്തിക്കുന്നു.

പർവ്വത ശിഖരങ്ങളിൽ നിന്ന് പിടിവിട്ടു താഴേക്ക് വഴുതി വീണുകിടക്കുന്ന മഞ്ഞുപാറകൾ മനുഷ്യനിർമ്മിതമാർഗ്ഗത്തെ അവിടവിടെ വീണ്ടും മലഞ്ചരിവാക്കി മാറ്റിയിരിക്കുന്നു. തീർത്ഥാടകരുടെ വരവുതുടങ്ങുന്നതിനുമുമ്പ് ഇടിഞ്ഞുചിതറിയ മഞ്ഞുപാറകൾ വെട്ടിമാറ്റി വഴി ശരിയാക്കാനുള്ള പണി സർക്കാർ മേൽനോട്ടത്തിൽ ആരംഭിച്ചുകഴിഞ്ഞിരിക്കുന്നു.

ഗംഗയുടെ ആരവ ലഹരിയിൽ, മഞ്ഞുമലകളുടെ ദിവ്യദർശനത്തിൽ ഹാവർസാക്കിൻെറ കനവും നടത്തയുടെയും വിശപ്പിൻെറയും ക്ഷീണവും മറന്നു ഏതാണ്ടൊരു നാലര മണിക്ക് ഞങ്ങൾ 'ലങ്ക'യിൽ എത്തി. റോഡിനിരുപാർശ്വവും 50 മീറ്ററിലധികം ഉള്ളിലേക്ക് കടക്കരുതെന്നു വിലക്കുള്ള ഈ പ്രദേശം തന്ത്രപ്രാധാന്യമുള്ള ഒരു സൈനിക താവളമാണ്. ടിബറ്റ് ഇവിടെ നിന്നും വളരെ അകലെയല്ല എന്നത് ഈ പ്രദേശത്ത് കാണുന്ന സൈനീക സന്നാഹങ്ങൾക്ക് ഒരു കാരണമാകാം.

ലങ്കയിൽ നിന്നും മുകളിലോട്ടുള്ള മാർഗ്ഗത്തിൽ നിരന്നൊഴുകിവരുന്ന ഭാഗീരഥി പൊടുന്നനെ ഉഗ്രസ്വരൂപിണിയായി അഗാധതയുടെ ഇടുക്കുകളിലൂടെ കുലം കുത്തിമറിയുന്നു. കരിമ്പാറയിടുക്കുകളിൽത്തട്ടി ഹുംകാരത്തോടെ ഇളകിമറിയുന്ന ഭാഗീരഥി ഇവിടെ നോട്ടം വെട്ടിച്ചു മറയുന്നു. പരമതാപസികനായ ജ്ഞാവര മഹർഷിയുടെ നാമസ്മരണത്തിൻെറ അലകളിളക്കിക്കൊണ്ട് ഭാഗീരഥി ജാഹ്നവിയായി ഇവിടെത്തന്നെ അവതീർണ്ണയാകുന്നു.

വഴിക്കുവച്ചു കണ്ടുമുട്ടിയ അതിർത്തി സംരക്ഷണ സേനയിലെ ഉദ്യോഗസ്ഥൻമാരുടെ ജിജ്ഞാസയ്ക്ക് മറുപടി പറഞ്ഞും അവർ കാണിച്ച എളുപ്പവഴിക്കുവേണ്ടി ചെങ്കുത്തായ മല കയറിയും ഞങ്ങൾ ബൈരാഘട്ടിയിലെത്തി. ഈ മലഞ്ചരുവിൽ ആകെക്കൂടിയുള്ളത് അടച്ചുപൂട്ടിക്കിടക്കുന്ന നാലഞ്ചു ക്വാർട്ടറുകളും സൂക്ഷിപ്പുകാരൻ ചൗക്കിദാരുടെ വീടും പിന്നെ നിരക്കടപോലെ നാലഞ്ചു മുറികളുള്ള ഏറെപ്പഴക്കം ചെന്ന ഒരു ഇരുനിലക്കെട്ടിടവും, താൽക്കാലികപ്പുരയെന്നു തോന്നുന്ന ഒരു കൊച്ചുമുറിയും അതിൽ പ്രവർത്തിക്കുന്ന ചായപ്പീടികയും മാത്രം.

അകലെ ആകാശം മുട്ടിനിൽക്കുന്ന മഞ്ഞണിഞ്ഞ ഗിരിശിഖരങ്ങൾ യക്ഷഗന്ധർവ്വൻമാരുടെ നിവാസശിബിരങ്ങൾ പോലെ സായങ്കാല വർണ്ണ ശബളിമയിൽ അഭൗമിക ശോഭപരത്തുന്നു. നിശീഥിനിയുടെ ആഗമനത്തിന് സ്വാഗതമോതി മേഘജാലം നിറഭേദങ്ങൾ ചമയിച്ചൊരുക്കുന്നു. ചക്രവാളം ''പ്രണതോസ്മിദിവാകരം'' പാടി സൂര്യദേവന് വിടപറയുന്നു. സർവ്വവൃക്ഷപ്രാണി സഞ്ചയങ്ങൾക്ക് '' ശുഭരാത്രി'' ചൊല്ലി ഒരു പകൽകൂടി അകന്നുമറഞ്ഞു.

ധരാളിയിൽ വച്ചുകണ്ടുമുട്ടിയ സഹോദരൻമാരുടെ ആതിഥ്യം സ്വീകരിച്ച് വിശപ്പകറ്റുമ്പോഴേയ്ക്കും ചൗക്കീദാരുടെ വീട്ടുവരാന്തയിൽ രാത്രി തങ്ങാൻ അനുവാദം വാങ്ങിത്തന്ന് അതിർത്തി സംരക്ഷണ സേനയിലെ ഉദ്യോഗസ്ഥൻമാർ ഞങ്ങളോടു വിടപറഞ്ഞ് ലങ്കയിലുള്ള താവളത്തിലേയ്ക്കു മടങ്ങി.

### കിനാവിലൂടെ ഒരു രാത്രി

അവിടവിടെ ചില്ലുപൊട്ടിയ കണ്ണാടി ഭിത്തിയിലൂടെ രാത്രിയുടെ ആരവലഹരിക്കീണം ചേർത്തും കുളിരുവിതച്ചും കടന്നുപോയ ശൈത്യക്കാറ്റ് മഞ്ഞുമലകളിൽത്തട്ടി പ്രതിദ്ധ്വനിച്ചു. നക്ഷത്രജാലങ്ങൾ നീരദപാളികൾക്കിടയിലൂടെ തെളിഞ്ഞും മറഞ്ഞും പ്രകാശിച്ചു. ഹിമഗിരിയിലെ ചന്ദ്രോദയ സൗഭഗം പ്രതീക്ഷിച്ചു ഞങ്ങൾ ഇരിക്കവേ ചായപ്പീടികയ്ക്കു സമീപത്തും കുറച്ചകലെയുമായി ഒന്നുരണ്ടഗ്നികുണ്ഡങ്ങൾ തെളിഞ്ഞു. തീജ്വാലയുടെ പ്രകാശത്തിൽ കണ്ണാടി ഭിത്തിക്കും പുറത്തെ മൂടലിനുമിടയിലൂടെ തീ കായുന്ന മനുഷ്യരൂപങ്ങൾ കാണായി. കരിമ്പടം പുതച്ച് കണ്ണാടിപ്പുരയ്ക്കുള്ളിലെ ഊഷ്മളതയിൽനിന്നും വെറുങ്ങലിച്ച പുറംശൈത്യത്തിലേയ്ക്കു തീ കായാനിറങ്ങി. അഗ്നിജ്വാലയുടെ ചുവന്ന പ്രകാശത്തിൽ അവ്യക്തമെങ്കിലും ഒരുദൃശ്യംപോലെ ചായപ്പീടികക്കാരൻ കുളിർന്നു വിറച്ച് തീയോടടുക്കുന്നു. ഞങ്ങളോടൊപ്പം ബസ്സിലുണ്ടായിരുന്ന ഫ്രഞ്ചുവനിതയും അവളുടെ പുരുഷനും അഗ്നികുണ്ഡത്തിനരുകിൽ നിർന്നിമേഷരായി മാനംനോക്കി മൗനമായിരിക്കുന്നു. നിഷ്ക്കളങ്കത തെളിഞ്ഞുനിഴലിക്കുന്ന പുഞ്ചിരിയാൽ അവർ ഞങ്ങളെ അഭിവാദ്യം ചെയ്തു. ദേശഭേദങ്ങൾക്കതീതമായ ഒരഭൗമിക മൗനമന്ദഹാസത്തിൽ നവ്യസൗഹൃദം തളിരിടുന്ന ദിവ്യമുഹൂർത്തം.

നക്ഷത്രജാലങ്ങളുടെ ഒളിമിന്നലുകളുയർത്തി സുവർണ്ണവിതാനത്തിനു ചോട്ടിൽ, ഹേമന്തരാവിൻെറ നീലിമയിൽ, തരളിതമായ ഭൂർജ്ജവൃക്ഷശിഖരങ്ങളിൽനിന്നും രാപ്പാടികൾ ഉണർന്നുപാടി. യക്ഷഗീതികളുടെ സ്വരമധുരിമയുമായി. വിദൂരതകളിലെവിടെ നിന്നോ ഒഴുകിവന്ന കുളിർ കാറ്റിൽ ദേവതാരുക്കൾ ഇളകിയാടി. ഏറെ അകലെയല്ലാതുള്ള



ഹരിദ്വാർ

ആഴിക്കടുത്തായി ഒരു ചെറുമേൽക്കൂരയ്ക്കു കീഴിൽ ഭൈരവന്മാരുടെ കാവലിൽ ശിവ ലിംഗ പ്രതിഷ്ഠ. ശൈവസങ്കല്പങ്ങളുമായി ഇഴുകിച്ചേർന്നിരിക്കുന്ന ഭൂതഗണങ്ങൾക്കു നെടുനായകനായ ഭൈരവരാജന്റെ വാസ ഭൂമിയാണിവിടം. അതുകൊണ്ടുതന്നെയാകാം ഈ പ്രദേശം "ഭൈരവഘട്ടം" എന്നപേരിൽ അറിയപ്പെട്ടിരുന്നത്. കാഴ്ചയ്ക്കു നേപ്പാളികൾ എന്നുതോന്നുന്ന ചിലർ ആഴിക്കുചുറ്റും ധൂമപാന ലഹരിയുടെ നിർവൃതി കൈമാറുന്നു. നിശീഥി നിക്കു കുളിരേകി യാമങ്ങൾ കടന്നുപോയി. നേപ്പാളികൾ പാഴടിഞ്ഞ ഇരുനിലക്കെട്ടിടത്തി ലെ താന്താങ്ങളുടെ രജായിക്കുള്ളിലേക്ക് കഴിഞ്ഞപകലിന്റെ സ്മരണയുംപേറി ഒരു സൽക്കിനാവിലൂടെ അടുത്ത പ്രഭാതത്തി ലുണരാനായി ഉൾവലിഞ്ഞു. അലൗകികമായ ഏതോ ദിവ്യാനുഭൂതിയുടെ നിർവൃതിയിൽ ഇങ്ങനെ ഒരു ജന്മമേകിയ പ്രകൃതിയുടെ അപാരമഹിമയിൽ ലയിച്ച, മൗനമായി, ശാന്തമായി, സമാഹിതമായി നേരം പോയത റിയാതെ ഞങ്ങൾ ഇരുന്നുപോയി.

ആഴി അണഞ്ഞുതുടങ്ങി. ഇരുണ്ടമേഘവ്യൂ മായി കടന്നുവന്ന വെറുങ്ങലിക്കുന്ന ശൈത്യ ക്കാറ്റ് ആകാശവിതാനത്തിൽ പൊടുന്നനെ അശ്വരഥങ്ങളുടെ വ്യൂഹം ചമച്ചു. ഹുങ്കാര ത്തോടെ കുംഭീന്ദ്രരും വാനരസേനയും മറ്റൊരു ഭാഗത്തുകൂടെ കടന്നുവന്നു. ഭീമസേന നും കുംഭകർണ്ണനും ഒരുചേരിയിൽ എഴുന്നു നില്ക്കുന്നു. ഭീഷ്മരും വിശ്വാമിത്രനും ഇനി യൊരിടത്തു വിശ്രമിക്കുന്നു. ഒരു പതിനായിരം രൂപങ്ങൾ തെളിഞ്ഞും മറഞ്ഞും ആകാശ വിതാനത്തിൽ വന്നുപൊയ്ക്കൊണ്ടിരിക്കുന്നു. രാമായണവും മഹാഭാരതവും ഒരുമിച്ചനാ വരണം ചെയ്യപ്പെടുന്ന ഈ ദിവ്യമുഹൂർത്ത ത്തിൽ സ്തൂപികാഗ്രമരങ്ങൾ ഏകാഗ്രമന സ്ക്കരായി സാക്ഷിനില്ക്കുന്നു. പക്ഷി സമൂഹങ്ങളും ചെറുപ്രാണി വർഗ്ഗങ്ങളും ജാഗരൂകരായി ഈ പുണ്യപുരാണ ചിത്രീകര ണത്തിനു സ്തുതി പാടുന്നു. മാനവൻ മാത്രം സ്വപ്നലോകത്തിലൂടെ ഗാഢനിദ്രയിലമരുന്നു.

അടുപ്പിനുചുറ്റും തീകായാൻ കുത്തിയി രിക്കുന്ന പർവ്വതനിവാസികളെ കണികണ്ടു കൊണ്ട് അടുത്തപകൽ ആരംഭിച്ചു. മഞ്ഞുരുകി തൈജസിക ശ്രോതസ്സുപോലെ തിടുക്കത്തിൽ ഒഴുകുന്ന ഒരുചെറുനീർചാല്. കൈക്കുമ്പിൾ തുളച്ചുകൊണ്ട് ആ ഘനശൈത്യശ്രോതസ്സ് താഴേക്കുചിതറിയപ്പോൾ കണ്ണാടിമുറിയിൽ നിന്നും ഒരു സ്ത്രീരൂപം തെളിഞ്ഞു. അവളുടെ നോട്ടം സ്ഫടികഭിത്തി തുളച്ച് ഇവിടെ പുറംലോകത്തിൽ ഒരു മായിക വലയംപോലെ പടർന്നു. സൂക്ഷ്മമായ നൈസർഗ്ഗികവാ സനകൾ സമാനസ്ഥൂല വസ്തുക്കളുടെ സാമീപ്യത്തിൽ ഉദിതമാകുന്ന അകൃത്രിമ നിമിഷം. ഒരു ശിശുവിന്റെ നിഷ്ക്കളങ്കതയിൽ. നൈസർഗ്ഗികവശ്യതയുടെ സൗന്ദര്യത്തിൽ ഒരു നിമിഷം കൂടി!

ഭാണ്ഡം മുറുക്കി ഞങ്ങൾ ഗംഗോത്രി ലക്ഷ്യമാക്കി നടത്ത പുനരാരംഭിച്ചു. മനുഷ്യ വാസരഹിതമായ വനഭൂമിയിലൂടെ മാർഗ്ഗം വളഞ്ഞും തിരിഞ്ഞും മുന്നോട്ടു നീളുന്നു. ബൈരാഘട്ടിയിൽ എത്തുന്നതിന് ഏതാണ്ട് ഒരു കിലോമീറ്റർ മുമ്പായി അപ്രത്യക്ഷയായ ഗംഗ പൂർവ്വദിക്കിലെ മലഞ്ചരിവിനും പശ്ചിമ ചക്രവാളമുരുമ്മി നില്ക്കുന്ന മഞ്ഞുമലകൾക്കും മദ്ധ്യേസുരഭിലസുന്ദരമായി നിരന്നൊഴു കുന്നു. ഇരുപാർശ്വങ്ങളിലേയും മലഞ്ചരിവു കളിൽ ദേവതാരുക്കളും പൈനും ഇടതൂർന്നു വളർന്നു നില്ക്കുന്നു. അംബരചുമ്പികളായ ശൈലോച്ചയങ്ങളിൽ പ്രതിഫലിച്ച പ്രഭാത കിരണങ്ങൾ സ്ഫടിക കാന്തിപരത്തുന്നു. ഗംഗോത്രിക്ക് ഇനി ഒരേഴെട്ടു കിലോമീറ്ററേ അകലമുള്ളൂ. നാലുപാടും വിളയിക്കുന്ന ഹിമാദ്രിശിഖരങ്ങളുടെ മദ്ധ്യേ ലേശം വിശ്രമിച്ച് നിറഞ്ഞ മനസ്സുമായി ഞങ്ങൾ മുന്നോട്ടുനീങ്ങി.

## ഗംഗോത്രിയിലേക്ക്

സ്തൂപികാഗ്രമരങ്ങളുടെ ഇരുണ്ട പച്ച വിതാനത്തിന് പശ്ചാത്തലമൊരുക്കിക്കൊണ്ട് ശുഭ്രമേഘംപോലെ മഞ്ഞ് ഉരുകിനനഞ്ഞ ഹിമശിഖരങ്ങളിൽ ചിന്നിച്ചിതറുന്ന വെള്ളി വെളിച്ചം. ഒരു രജതശ്രോതസ്സുപോലെ ഭാഗീ രഥി. ഭാഗീരഥിയുടെ ആരവലഹരിക്ക് ഈണം ചേർത്ത് മന്ദമായി വീശുന്ന കുളിർകാറ്റ്. കാറ്റിലിളകുന്ന ഭൂർജ്ജവൃക്ഷങ്ങൾ. വൃ

ക്ഷശിഖരങ്ങളിൽ നിന്നും ഒഴുകിവരുന്ന അലസമധുരമായ ദിവ്യരാഗം. ഏതാണ്ട് മദ്ധ്യാഹ്നത്തോടുകൂടി റോഡവസാനിച്ചു. ഗംഗോത്രി എന്നാലേഖനംചെയ്ത ചൂണ്ടുപലക ഞങ്ങൾക്കഭിമുഖമായി തെളിഞ്ഞു.

നരകയാതനയുടെ ദുഃഖമൂർച്ഛയിൽ, പിതൃക്കളുടെ ഗതിരഹിതവിലാപത്തിന്റെ കദനഭാരത്തിൽ, ഭാഗീരഥചക്രവർത്തി അനുഷ്ഠിച്ച ഘോര തപസ്സിന്റെ കൊടിയചൂടിൽ, ആർദ്രയായ ആകാശഗംഗ ഏതൊരു മഹനീയ സ്ഥാനത്തുവച്ച് ശ്രീപരമേശ്വരന്റെ ജഡാഭാരത്തിലേക്കു കോരിച്ചൊരിഞ്ഞുവോ ആ ദിവ്യസ്ഥാനമാണ് ഗംഗോത്രീധാമം. കോടിയുഗങ്ങളുടെ നീരൊഴുക്കിൽപ്പെട്ട് മിനുസംവന്ന ഉരുണ്ടപാറകളിൽത്തട്ടിച്ചിതറി ചേതോഹാരിണിയായി ഇവിടെ ഈ പുണ്യസ്രോതസ്സ് പതഞ്ഞൊഴുകുന്നു. പിന്നെ മേഘഗർജ്ജനത്തോടെ വെൺപാറയിൽ ആവൃതമായ ഗൗരീകുണ്ഡം എന്ന ഒരു ചെറുസരസ്സിലേക്ക് നിപതിക്കുന്നു. ഇവിടെ ഓങ്കാരത്തിന്റെ ശ്രുതിലഹരി പ്രപഞ്ചതാളത്തിന്റെ ലയവിന്ന്യാസത്തിൽ പ്രതിദ്ധ്വനിക്കുന്നു. പതിതപാവനയായ പരമേശ്വരീഗംഗ ജൈവരാശികൾക്ക് അമൃതധാരയായി താഴേയ്ക്കൊഴുകി അകലുന്നു.

മറുകരയിലെ ആശ്രമ നിബിഡത വരാനിരിക്കുന്ന ഭക്തജന ബഹുലതയ്ക്കാഥിത്യമരുളാൻ തയ്യാറെടുക്കുന്നു. ആശ്രമങ്ങളുടെ തിരക്കിൽനിന്നൊഴിഞ്ഞ് ഗംഗാപ്രവാഹത്തിനോരം ചേർന്ന് ഗംഗോത്രിയിലെ പുണ്യപുരാണക്ഷേത്രം. സുവർണ്ണ താഴികക്കുടവും മഞ്ഞകൊടിക്കൂറയും ഗംഗാമാതാവിന്റെ പ്രതിഷ്ഠയ്ക്ക് ഗാംഭീര്യം ചാർത്തിനിലകൊള്ളുന്നു. ദേവതകളുറങ്ങുന്ന ദക്ഷിണായന കാലം അവസാനിക്കാത്തതിനാൽ ക്ഷേത്രം തുറന്നിട്ടില്ല. അമ്പലപ്പറമ്പിൽ കാർമേഘനിറത്തിലുള്ള പ്രാവുകൾ ചിറകടിച്ചുപറന്നുയരുന്നു. അമ്പലപരിചാരകനും കുട്ടിയും ധാന്യമെറിഞ്ഞ് അവയെ ഊട്ടിഉല്ലസിക്കുന്നു. സഞ്ചാരികളുടെ വരവുതുടങ്ങിയിട്ടില്ലാത്തതിനാൽ വിസ്മയത്തോടെ അവർ ഞങ്ങളെ എതിരേറ്റു.

ഹേമന്താഗമനത്തിന്റെ കൊടിയ ശൈത്യത്തിൽ ഇവിടെ മനുഷ്യവാസം ദുഷ്കരമായിത്തുടങ്ങും. ഈ കാലത്തുതന്നെ ക്ഷേത്രത്തിലെ ഗംഗാദേവിയുടെ പ്രതിഷ്ഠയുംകൊണ്ട് ഹിമഗിരിയുടെ നിമ്നദേശങ്ങളിലേക്ക് ജനം നീങ്ങും. ഉത്തരായണത്തിന്റെ ഊഷ്മളതയിൽ മഞ്ഞുരുകിമാറുമ്പോൾ അവർക്കൊപ്പം വിഗ്രഹം വീണ്ടും ഈ പുണ്യധാമത്തിൽ എത്തും. [illegible] ആശ്രമങ്ങളും വീണ്ടും ജനബഹുലമാവും. [illegible]കൊണ്ടുതിളങ്ങുന്ന കണ്ണുകളുമായി കുമന്മാർ സഞ്ചാരികളുടെ പോക്കറ്റുന്നംവച്ചിരിക്കും. മറ്റെന്തൊക്കെയോ നടക്കും. ഇന്നിവിടം ജനശൂന്യതയുടെ സ്വച്ഛതയിലാണ്. ഈ ഏകാന്ത ശൈത്യത്തിന്റെ വെറുങ്ങലിക്കുന്ന സ്മരണകളുമായി ദേവിയുടെ ആഗമനം കാത്ത് വെൺകപോലങ്ങൾ അമ്പലത്തിന്റെ താഴികക്കുടങ്ങളിലവിടവിടെ സ്ഥാനം പിടിച്ചിരിക്കുന്നു. വെള്ളാരം പാറകളിൽ തട്ടിച്ചിതറി കല്ലോലജാലങ്ങൾ ഇളക്കി നുരഞ്ഞുപതഞ്ഞൊഴുകുന്ന സർവ്വധാ ചലനാത്മികയായ സ്രോതസ്വിനി ഋതുഭേദങ്ങളിലൂടെ ഇവിടെ സ്വച്ഛന്ദമൊഴുകുന്നു. മനുഷ്യ സങ്കല്പസൃഷ്ടിയായ ഗംഗാവിഗ്രഹം സ്രഷ്ടാവായ മനുഷ്യനോടൊപ്പം പ്രതികൂലാനുകൂല സാഹചര്യങ്ങൾക്കനുസരിച്ച് എന്തൊക്കെയോ പ്രതീക്ഷവച്ച് ഹിമഗിരിതടങ്ങൾ കയറുകയും ഇറങ്ങുകയും ചെയ്യുന്നു. കോടാനുകോടി പക്ഷിപ്രാണിമൃഗസഞ്ചയങ്ങൾക്കമൃതധാരയായ ഈ നിത്യസ്രോതസ്സെവിടെ? മനുഷ്യകല്പനാവശേഷമായ ഗംഗാവിഗ്രഹമെവിടെ? പ്രകൃതീവിലാസത്തിന്റെ സൂക്ഷ്മസ്ഥൂലവൈഭവങ്ങളായി, സർഗ്ഗാത്മക ദ്വന്ദങ്ങളായി ഇവയെല്ലാം ഇവിടെ പ്രശോഭിക്കുന്നു.

തുഷാര പരിവേഷമണിഞ്ഞ ശാദ്വല സൗകുമാര്യംകൊണ്ട് പ്രശാന്തഗംഭീരമായ ഈ വനപ്രദേശം യുഗാന്തരങ്ങളിലൂടെ ഒരു ഋഷിപാരമ്പര്യത്തെ കാത്തുസൂക്ഷിക്കുന്നു. എങ്കിലും ഇന്ന് നിയതമാർഗ്ഗങ്ങളുടെ ചിട്ടവട്ടങ്ങളിൽ അച്ചടക്കം ശീലിച്ച് ആത്മസാക്ഷാത്ക്കാരം തേടുന്ന ഒരുതരം സ്ഥാപനങ്ങളാണിവിടെ ആശ്രമങ്ങൾ. നൈസർഗ്ഗികാഹ്ളാദ നിഷേധം സൃഷ്ടിക്കുന്ന അസ്വാതന്ത്ര്യ രാത്രിയേക്കാൾ അനന്തവിശാലമായ പ്രകൃതിയുടെ മടിത്തട്ടിലെ വെറുങ്ങലിച്ചുപോകുന്ന കൊടിയ ശൈത്യരാത്രിയാകും സുഖപ്രദം എന്നുകരുതി ആശ്രമങ്ങളിൽ തങ്ങാതെ ഞങ്ങൾ മുന്നോട്ടു നീങ്ങി. ഗംഗാദാസ് എന്നുപേരുള്ള ഒരു വയോവൃദ്ധനായ സന്യാസി തിരക്കിൽ നിന്നൊക്കെ ഒഴിഞ്ഞ് മുകളിൽ ഉണ്ടെന്നും കേട്ടിരുന്നു.

## ആശ്രമത്തിന്റെ ഊഷ്മളതയിൽ

ഗംഗയുടെ ഓരംവിട്ട് ചെങ്കുത്തായ പർവ്വതപാർശ്വത്തിലൂടെ മുന്നോട്ടുതെളിഞ്ഞമാർഗ്ഗം ക്രമേണ മലയിടിഞ്ഞും കരിമ്പാറ പൊട്ടിച്ചിതറിയും തികച്ചും വ്യത്യസ്ഥമായ ഒരുമലഞ്ചെരിവിലൂടെ നീളുന്നു. വൃക്ഷങ്ങൾ വളരെ വിരളമായേ കാണുന്നുള്ളു. ഗംഗയുടെ പ്രത്യക്ഷ ദർശനവും സംഗീതലഹരിയും അപ്രത്യക്ഷമായി. മദ്ധ്യാഹ്നം പിന്നിട്ട സൂര്യൻ ഒരു പകലിന്റെ കൂടി ക്ഷീണം വിതച്ച് മഞ്ഞുമലകളുടെ ശിഖരദേശങ്ങളിലേക്കുനീങ്ങി. ശൈത്യക്കാറ്റിന് ശക്തിവർദ്ധിക്കുന്നു. താവളമൊന്നും കാണാത്തതിൽ തെല്ലൊരങ്കലാപ്പോടെ ഞങ്ങൾ വീണ്ടും മുന്നോട്ടു നീങ്ങിത്തുടങ്ങി. കിഴുക്കാൻ തൂക്കായ മലഞ്ചെരിവിലൂടെ ഒരു നടപ്പാത ഊർന്നിറങ്ങുന്നു. ഇവിടെ സ്ഥിരനിവാസം ചെയ്യുന്ന തപോധനൻ ഗംഗാദാസ് തന്നെയായിരിക്കുമെന്നു വിശ്വസിച്ച് ചെങ്കുത്തായ ആ മലഞ്ചെരിവിലൂടെ സശ്രദ്ധം ഇറങ്ങിത്തുടങ്ങി. ആശ്വാസത്തിന്റെ അലകളിളക്കിക്കൊണ്ട് ഗംഗാരവം വിജയഭേരിമുഴക്കി. ആശ്രമമുകപ്പുതെളിഞ്ഞു. ഞങ്ങൾ ആരെയും കാണുന്നില്ല. ഭാണ്ഡമിറക്കി നിലത്തുവച്ച് ഒരുനിമിഷം വിശ്രമിച്ചു. അകത്തെ ഇരുളടഞ്ഞ ഇടനാഴിയിലൂടെ മുറിക്കുള്ളിലേക്ക് മന്ദസ്മിതവുമായി ജഡാധാരിയായ ഒരു തേജസ്വികടന്നുവന്നു. മഞ്ഞുപാറകൾ ഉരുകാൻ മടിച്ചുനില്ക്കുന്ന കൊടിയ ശൈത്യത്തിലും കൗപീനമാത്രധാരിയായി നില്ക്കുന്ന ഈ ദേഹം ഗംഗാദാസ് തന്നെയായിരിക്കുമോ?

"ഉള്ളിലേക്ക് കടന്നിരിക്കൂ. ക്ഷീണ[illegible]ല്ലേ?"

ഉപചാരവാക്കുകളിലെ നിഷ്ക്കളങ്കതയുടെ വശ്യതയിൽ നന്മയുടെ ഭദ്രദീപം കാക്കുന്ന ഈ താപസൻ മഹാത്യാഗി ഫലാഹരിബാബയാണ്. നറുപുഞ്ചിരിയോടെ നിമിഷനേരംകൊണ്ട് ബാബ തയ്യാറാക്കിയ ചൂടുചായ കുടിക്കവേ അകത്തെ ഇടനാഴിയിലൂടെ ഒരു വൃദ്ധരൂപം തപ്പിയും തടഞ്ഞും ഞങ്ങൾക്കു മുന്നിലെത്തി. ഞങ്ങൾ എഴുന്നേറ്റു പൂർണ്ണ അന്ധനായ ആ വയോവൃദ്ധനെ വണങ്ങി.

"കിതനേ മൂർത്തിയാം ഹെ?"

"ചാർ മൂർത്തിയാം"—ബാബയുടെ മറുപടി.

ഭൗതികത്തിന്റെ ബാഹ്യചക്ഷുസ്സുകൾ ഈ വൃദ്ധമഹാശയനിൽ ജ്ഞാനദീപ്തിക്ക് വഴിമാറിക്കഴിഞ്ഞിരിക്കുന്നു. ജൈവരാശിയുൾപ്പെടുന്ന സമഷ്ഠിരൂപങ്ങൾ മുഴുവനും അവ്യാകൃതബ്രഹ്മത്തിന്റെ മൂർത്തിരൂപങ്ങളായി അറിയുന്ന ബാഹ്യാന്ധനായ ഈ തപോധനൻ ഗംഗാദാസല്ലാതെ മറ്റാരുമല്ല. കുടിക്കാൻ ഞങ്ങൾക്കെന്തെങ്കിലും തന്നോ എന്നാരാഞ്ഞശേഷം അദ്ദേഹം ഞങ്ങൾക്കൊപ്പം നിലത്തിരുന്നു. പ്രശാന്തഗംഭീരമായ മുഖം. ദാർഢ്യം സ്ഫുരിക്കുന്ന ശബ്ദം. അലൗകിക സ്നേഹപ്രഭാകിരണം പ്രകാശിക്കുന്ന കാഴ്ചനശിച്ച കണ്ണുകൾ. ശൗര്യം കൊഴിഞ്ഞ മോണകളിൽ ഒളിഞ്ഞുകിടക്കുന്ന സുസ്മിതം. വെള്ളിക്കമ്പികണക്കെ നരമൂടിയ ശിരസ്സ്. അനന്തതയിലെവിടെയോ സ്ഥിരപ്രതിഷ്ഠ നേടിയ ബാഹ്യപ്രകാശം കടക്കാത്ത കണ്ണുകളിൽ ഒരായുഷ്ക്കാല സ്മരണികപോലെ തുളുമ്പിനിൽക്കുന്ന ബാഷ്പം.

ഒരായുഷ്ക്കാലമത്രയും ഗംഗോപസേവനത്തിനും ദർശനത്തിനുമെത്തുന്ന ഭക്തജനങ്ങളെ പരിസേവിച്ചും അവർക്ക് സൗഖ്യമരുളിയും കഴിഞ്ഞ ഗംഗാമാതാവിന്റെ ഈ വൃദ്ധപുത്രൻ ഞങ്ങൾക്കൊപ്പം കുറച്ചുനേരമിരുന്നു. പിന്നെ ഞങ്ങൾക്ക് കിടക്കാനും ആഹാരത്തിനുമൊക്കെ ഏർപ്പാടാക്കിയശേഷം ഇടനാഴിയിലൂടെ വടിയിടിച്ചു ഉള്ളിലേക്ക് നടന്നുമറഞ്ഞു.

പരിവ്രാജകനായ രാജസ്ഥാൻകാരൻ ഗോപാൽ സ്വാമിയോടൊപ്പം ആശ്രമപ്രാന്തത്തിലെ ഇരുളടഞ്ഞ ഇരുനിലക്കെട്ടിടത്തിലേക്ക് ഞങ്ങൾ നീങ്ങി. താഴത്തെ നിലയിലെ അഗ്നികുണ്ഡം പരത്തുന്ന പുകമറയുടെ അവ്യക്തതയിൽ ഭാണ്ഡമിറക്കി ഞങ്ങൾ പുറത്തിറങ്ങി. വെള്ളമണൽപ്പരപ്പിന് പച്ചവിതാനമൊരുക്കിയ കുറ്റിക്കാട്. ഉരുളൻ പാറകൾക്കിടയിലൂടെ തെളിയുന്ന പാത. ഗതിവേഗത്തിൽ ഒഴുകി അകലുന്ന ഹരിതഗംഗ.

ആനന്ദലഹരിപേറി വരുന്ന കുളിർക്കാറ്റ്. അലകളുടെ ആരോഹണാവരോഹണങ്ങളുതിർത്ത ഗാനനിർത്ധരി.

ഹരിതഗംഗ നീലിമയാർന്നും ക്രമേണ ഇരുണ്ടും തുടങ്ങുന്നു. സിരതുളച്ചു കയറുന്ന കൊടിയ ശൈത്യക്കാറ്റ്. മുറിക്കുള്ളിൽ മടങ്ങിയെത്തിയ ഞങ്ങൾ ഭക്ഷണം കഴിഞ്ഞു ഗോപാൽ സ്വാമിയുടെ വേദാന്തം കേട്ടിരിക്കവേ തന്നെ ക്ഷീണാധിക്യം കൊണ്ടു മയങ്ങിപ്പോയി.

(തുടരും)

ങ്ങൾ ഉള്ളതെവിടെയാണോ അവിടെയാണു നിങ്ങൾ
ഇല്ലാത്തത്

## IV

മുറിവേറ്റ ശസ്ത്രക്രിയാവിദഗ്ദ്ധൻ ഉരുക്കു വളച്ചെടുക്കുന്നു
കേടായ ഭാഗം സൂക്ഷ്മ പരിശോധനയ്ക്കു വിധേയമാക്കുന്നു
ചോര പൊടിയുന്ന കൈകൾക്കടിയിൽ നമുക്കനുഭവപ്പെടുന്നു
ജ്വര രേഖയുടെ പ്രഹേളിക പരിഹരിക്കുന്ന
ചികിത്സാകലയുടെ മൂർച്ചയുള്ള കാരുണ്യം.
രോഗമാണു നമുക്കാകെയുള്ള ആരോഗ്യം
മരിക്കുന്ന നഴ്സിനെ നമ്മളനുസരിക്കുമെങ്കിൽ
നമ്മെ സന്തോഷിപ്പിക്കുന്നതിലല്ല അദ്ദേഹത്തിന്റെ നിരന്തര
ശ്രദ്ധ
നമ്മുടെയും ആദമിന്റെയും ശാപം ഓർമ്മിപ്പിക്കാൻ
ഭേദമാകണമെങ്കിൽ നമ്മുടെ രോഗം മൂർച്ഛിക്കണമെന്നും.

ഭൂമിമുഴുവൻ നമുക്കൊരാശുപത്രി
ക്ഷയിച്ചുപോയ കോടീശ്വരന്റെ ഭൂസ്വത്ത്
ഇവിടെ നാം നന്നായി പ്രവർത്തിച്ചാൽ
നമ്മെ കൈവെടിയാതെ സർവത്ര നിയന്ത്രിക്കുന്ന
സമഗ്രപിതൃരക്ഷയിൽ നമുക്കു മരിക്കാറാകും.

പാദം മുതൽ മുട്ടുവരെ തണുപ്പരിച്ചേറുന്നു
മനസ്സിന്റെ കമ്പികളിൽ പനിപാടുന്നു
ചൂടുകിട്ടാൻ ഞാൻ തണുത്തുറഞ്ഞേ പറ്റൂ
ഉറഞ്ഞുകൂടിയ ശുദ്ധീകരണാഗ്നിയിൽ വിറകൊണ്ടേ പറ്റൂ
അതിന്റെ ജ്വാലയാണുപനിനീർപ്പൂക്കൾ, പുകയാണു മുള്ളുകൾ.
ഇറ്റുവീഴുന്ന ചോരയാണു നമ്മുടെ ഓരേയൊരു പാനീയം
ചോരച്ച മാംസമാണ് നമ്മുടെ ഒരേയൊരാഹാരം
എന്നിട്ടും നാം രോഗമുക്തമായ ഉറച്ച മാംസവും
രക്തവുമാണെന്ന് കരുതാനാണു നമുക്കിഷ്ടം
എന്നിട്ടും ഈ വെള്ളിയാഴ്ചയെ നല്ലതെന്നു നാം വിളിക്കുന്നു

## V

അങ്ങനെ ഞാൻ ഇവിടെയെത്തി, വഴിമദ്ധ്യത്തിൽ, ഇരുപതു
കൊല്ലംകൊണ്ട്
മിക്കവാറും വെറുതെ കളഞ്ഞുകുളിച്ച ഇരുപതുകൊല്ലം, രണ്ടു
യുദ്ധങ്ങൾക്കിടയിലെ കൊല്ലങ്ങൾ
വാക്കുകൾ ഉപയോഗിക്കാൻ പഠിക്കാൻ ശ്രമിച്ചുകൊണ്ട്,
ഓരോശ്രമവും
തികച്ചും പുതിയ ഒരു തുടക്കം. വേറൊരുതരം പരാജയം
കാരണം ഇനി പറയാനില്ലാത്ത കാര്യത്തിനുവേണ്ടി
അഥവാ പറയണമെന്നിനി തോന്നാത്തരീതിയിൽ
വാക്കുകളെ വശപ്പെടുത്താൻ മാത്രമേ പഠിക്കാൻ
സാധിച്ചുള്ളു.
അതുകൊണ്ട് ഓരോശ്രമവും ഒരു പുതിയ തുടക്കം,
വികാരങ്ങളുടെ
അവ്യക്ത ധൂസരതയിൽ എപ്പോഴും ഗുണശോഷണം
സംഭവിക്കുന്ന
അവിദഗ്ദ്ധമായ ഉപകരണങ്ങൾകൊണ്ട് അവാച്യത്തിന്റെ
മേലുള്ള ആക്രമണം,
വികാരങ്ങളുടെ അവ്യവസ്ഥിതസംഘങ്ങൾ ശക്തികൊണ്ടു
കീഴടക്കി
പിടിച്ചെടുക്കേണ്ടതെന്താണെന്നു
കണ്ടെത്തിക്കഴിഞ്ഞിരിക്കുന്നു.
ഒരുവട്ടമോ രണ്ടുവട്ടമോ പലവട്ടമോ,
അനുകരിക്കാമെന്നാശിക്കാൻ
കഴിയാത്തവർ തന്നെ-എങ്കിലും കിടമത്സരമില്ല—
നഷ്ടപ്പെട്ടതും കണ്ടെത്തിയതും-വീണ്ടും വീണ്ടും
നഷ്ടപ്പെട്ടതുമായ കാര്യം
വീണ്ടെടുക്കാനുള്ള സമരങ്ങളെ ഉള്ളൂ. ഇപ്പോൾ
അനുകൂലമല്ലെന്നു തോന്നുന്ന
അവസ്ഥകൾക്കനുസൃതമായിത്തന്നെ
ഒരുപക്ഷേ ലാഭവുമില്ല നഷ്ടവുമില്ല.
നമുക്കു ശ്രമിക്കൽ മാത്രമേയുള്ളൂ. ശേഷം നമ്മുടെ കാര്യമല്ല.
വീടാണ് യാത്രപുറപ്പെടുന്നിടം. പ്രായമാകുന്തോറും
ലോകം കൂടുതൽ അപരിചിതമാകുന്നു. മരിച്ചവരും
ജീവിക്കുന്നവരും
ചേരുന്ന രൂപഘടന കൂടുതൽ സങ്കീർണ്ണമാകുന്നു. മുൻപും
പിൻപുമില്ലാതെ
ഒറ്റപ്പെട്ട തീക്ഷ്ണനിമിഷമല്ല, മറിച്ച് ഓരോ നിമിഷത്തിലും
ജ്വലിച്ചുനിൽക്കുന്ന ഒരു ജീവിതകാലം മുഴുവനും
അതും ഒരാളുടെ ജീവിതകാലം മാത്രമല്ല.
മനസ്സിലാക്കാൻ അസാദ്ധ്യമായ പഴയ കല്ലുകളുടെയും
നക്ഷത്രപ്രകാശത്തിൽ സായാഹ്നത്തിന് ഒരു
സമയമുണ്ട്.
ദീപപ്രകാശത്തിനു കീഴിൽ സായാഹ്നത്തിനു ഒരു സമയമുണ്ട്.
(ഫോട്ടോ ആല്ബവുമായി ചെലവഴിക്കുന്ന ഒരു സായാഹ്നം)
ഇവിടെയെന്നതും ഇപ്പോൾ എന്നതും അപ്രധാനമാകുമ്പോഴാണ്
സ്നേഹം തികച്ചും സ്നേഹം തന്നെയാകുന്നത്.
വൃദ്ധൻമാർ അന്വേഷണകുതുകികളായിരിക്കണം
നാം നിശ്ചലരായിരിക്കണം, മറ്റൊരുതരം തീക്ഷ്ണതയിലേക്കു
നീങ്ങിക്കൊണ്ടിരിക്കയും വേണം.
കൂടുതൽ ഐക്യത്തിനുവേണ്ടി, കൂടുതൽ ഗാഢമായ
ഹൃദയൈക്യത്തിനുവേണ്ടി
ഇരുണ്ട ശൈത്യത്തിലും ശൂന്യമായ വിജനതയിലും കൂടി
തിരമാലയുടെ നിലവിളി, കാറ്റിൽ നിലവിളി,
കടൽക്കൊക്കിന്റെയും
കടൽപ്പന്നിയുടെയും വിശാലജലവിതാനം. എന്റെ
ഒടുക്കത്തിലാണ് എന്റെ തുടക്കം.

---

**കുറിപ്പുകൾ** (കവിത ആദ്യം പ്രസിദ്ധീകരിച്ചത് 1940-ൽ)

1. മേരി സ്റ്റുവർട്ടിന്റെ സിംഹാസനം മൂടിയിരുന്ന തുണിയിൽ ഒരു മുദ്രാവാക്യം തുന്നിപ്പിടിപ്പിച്ചിരുന്നു: "En ma fin est mon commencement." ഈ പരാമർശത്തിനു പ്രത്യേക പ്രസക്തി ഇല്ല എന്ന് എലിയറ്റു പറഞ്ഞിട്ടുണ്ട്.
13. എലിയറ്റിന്റെ കുടുംബത്തിന്റെ ആപ്തവാക്യം "tace et fae" (നിശ്ശബ്ദമായി പ്രവർത്തിക്കുക) എന്നാണ്.
19. ഗ്രാമം: കവിതയുടെ ശീർഷകത്തിലെ ഈസ്റ്റ് കോക്കർ എന്ന ഗ്രാമം. എലിയറ്റിന്റെ പൂർവികനായ സർതോമസ് എലിയറ്റിന്റെ ജനനസ്ഥലമായി അറിയപ്പെടുന്നു. എലിയറ്റ് കുടുംബത്തിന്റെ ആസ്ഥാനമായ ഈ ഗ്രാമം കവി 1937-ൽ സന്ദർശിച്ച സ്മരണയും ഈ കവിതയുടെ പശ്ചാത്തലത്തിലുണ്ട്. സർതോമസ് എലിയറ്റിന്റെ "ഗവർണർ എന്ന പേരുള്ള പുസ്തകം" എന്ന ഗ്രന്ഥത്തിലെ ചില വാക്കുകൾ പിന്നീട് കവിതയിൽ ഉദ്ധരിക്കുന്നുണ്ട്. (വരി 25-32).
50. നവംബർ: ശരത്കാലത്തിന്റെ അവസാനം. കവിയുടെ വാർദ്ധക്യത്തിന്റെ തുടക്കം എന്നും സൂചന.
60. വൃശ്ചികം രാശിയിലാണ് സൂര്യൻ നവംബറിൽ.
62. സിംഹരാശിയിൽനിന്നുള്ള കൊള്ളിമീനുകൾ ഒരു നൂറ്റാണ്ടിൽ മൂന്നു പ്രാവശ്യം നവംബർ മദ്ധ്യത്തിൽ വരുമത്രേ.
88. ദാന്തെയുടെ ഡിവൈൻ കോമഡി ആരംഭിക്കുന്നത് ജീവിതയാത്രയുടെ മദ്ധ്യത്തിൽ വഴിതെററി കാട്ടിനുള്ളിൽ അകപ്പെടുന്ന സ്ഥിതി പരാമർശിച്ചുകൊണ്ടാണ്.

112, 125. യോഗാത്മക ദർശനത്തിന്റെ സൂചന.

138-148. സെൻറ് ജോൺ ഒഫ് ദ ക്രോസ് മുതലായ മിസ്റ്റിക്കുകൾ പരാമർശിക്കാറുള്ള "ആത്മാവിന്റെ ഇരുണ്ട രാത്രി"യെക്കുറിച്ചുള്ള സൂചന. നിഷേധത്തിന്റെ മാർഗ്ഗം ബുദ്ധമത ചിന്തയിലും കാണാം.

149. ശസ്ത്രക്രിയാവിദഗ്ദ്ധൻ: യേശുക്രിസ്തു.

155. നഴ്സ്: പള്ളി

160: കോടീശ്വരൻ: ആദം

173. ഇംഗ്ളീഷിൽ ദുഃഖവെള്ളിയാഴ്ച Good Friday എന്നറിയപ്പെടുന്നു

222. എലിയററിന്റെ ചരിത്ര ദർശനം ചാക്രികമാണ്.



692

സി.പി. ശാന്തിപ്രസാദ്

(കഴിഞ്ഞ ലക്കത്തിൽ നിന്നും തുടർച്ച)



ഗോമുഖി പ്രാന്തങ്ങൾ

# ശ്രീഗോമുഖം; ഗംഗ ഇവിടെ ജനിക്കുന്നു

## രണ്ട്

പ്രാലേയ പർവ്വത നിരകളിൽ പ്രഭാതകിരണങ്ങൾ ചൊരിഞ്ഞുകൊണ്ട് ശാന്തഗംഭീരമായി അടുത്ത പകൽ ഉണർന്നു. തൊട്ടാൽ കടിക്കുന്ന ശൈത്യധാരയിൽ അസാദ്ധ്യമായ ശൗചാദികൾക്കുശേഷം ഗംഗാദാസ് സ്വാമിയുടെ അനുമതി പ്രസാദം വാങ്ങി ആശ്രമത്തോടുവിടപറഞ്ഞു ഗോമുഖി ലക്ഷ്യമാക്കി നടത്തയാരംഭിച്ചു. ഗംഗോത്രീധാമത്തിൽ നിന്നും പതിനെട്ട് കിലോമീറ്റർ അകലെയാണ് ഗംഗയുടെ ഉല്പത്തിസ്ഥാനം—ഗോമുഖി. ഈ പുണ്യസ്ഥാനത്തേക്കുള്ള നടപ്പാത വളഞ്ഞുതിരിഞ്ഞുമുന്നോട്ടു നീങ്ങുന്തോറും ഗംഗ അകന്നകന്ന് അഗാധതയിലേക്കിറങ്ങുന്നു. മറുകരയിലെ ധവളവർണ്ണഹിമധാര അവിടവിടെ പിടിവിട്ട് ഘോരഗർജ്ജനത്തോടെ ഗംഗയിലേക്കുനിപതിക്കുന്നു. നിശ്ശബ്ദതയുടെ ഏകാന്തതടങ്ങളിലെവിടെയോ ഇടിഞ്ഞുചിതറിയ ഗിരി ശൃംഗങ്ങളുടെ പ്രചണ്ഡാരവം പ്രതിദ്ധ്വനിച്ച ചക്രവാളങ്ങളിൽ ഏകനായ ഒരു പിതൃകാകൻ പറന്നു ചുറ്റി. ജന്മാന്തര സുകൃതങ്ങളിലൂടെയുള്ള അനവദ്യസുന്ദരമായ ഈ കർമ്മയാത്രയ്ക്ക് ഒരു സ്തുതിപാടൽ പോലെ പറവകളുടെ കളഗീതികൾ!

വിശപ്പും ക്ഷീണവും കൊണ്ട് നിലത്തുറയ്ക്കാത്ത കാലുകളുടെ സുഖചേ്ചരയിൽ മഞ്ഞുവിതാനമൊരുക്കിയ വെൺമെത്തമേൽ കുറച്ചുനേരം വിശ്രമിക്കുകതന്നെ. മദ്ധ്യാഹ്നം മയങ്ങുന്ന ഈ താഴ്‌വര അലൗകികാനന്ദലഹരിയിൽ സ്വയം പ്രകാശിതമായിരിക്കുന്നു. 'ചിഢ്ബാസ'എന്നറിയപ്പെടുന്ന ഈ രമ്യവിപിനം ചേതോഹരങ്ങളായ ഭൂർജ്ജവൃക്ഷങ്ങളെക്കൊണ്ടും പ്രിയകരങ്ങളായ ചെറുപുഷ്പങ്ങളെക്കൊണ്ടും, അനിർവചനീയമായ പ്രഭാപൂരം കൊണ്ടും, തുഷാരനൈർമ്മല്യം കൊണ്ടും ഒരു കാല്പനിക ഉദ്യാനത്തിലെ സ്വപ്നാനുഭൂതി പോലെ വിളങ്ങിക്കുന്നു. നിനവും കിനാവും വേർതിരിക്കാനാകാത്ത കാലശൂന്യതയുടെ ഈ താഴ്‌വരയിൽ കൈവന്ന ശൈശവത്തിന്റെ കുസൃതിയിൽ മഞ്ഞുരുട്ടിക്കളിച്ചും, മഞ്ഞുരുക്കി ചായ തിളപ്പിച്ചുകുടിച്ചും നേരം പോയതറിഞ്ഞില്ല. മഹാത്യാഗി ഫലാഹരിബാബ ചിഢ്ബാസയിലെ പർണ്ണശാലയിലേക്ക് വരുന്ന വഴി ഞങ്ങളെ അങ്ങോട്ടേക്ക് ക്ഷണിച്ചു. ക്ഷീണാധിക്യംകൊണ്ട് ഇന്നിനിയാത്ര വേണ്ടെന്നുവച്ച് ഞങ്ങൾ അദ്ദേഹത്തിന്റെ കുടീരത്തിലേക്ക് പോയി.

ഏതാണ്ട് പത്തുപന്ത്രണ്ട് വയസ്സുവരുന്ന, കൗപീനം മാത്രം ധരിച്ച ഒരു ബാലൻ ഇവിടെ ദിനകൃത്യങ്ങളിൽ ഏർപ്പെട്ടിരിക്കുന്നു. ഞങ്ങളെക്കണ്ട് ഹൃദയം തുറന്നു പ്രകാശം പരത്തി ചിരിച്ചു നമസ്കരിച്ചു. പിന്നെ പാത്രം വെടിപ്പാക്കി ചായ തിളപ്പിക്കാൻ തുടങ്ങി. ഹിമഗിരിയുടെ ഈ അമാനവസ്ഥാനത്ത് പലപ്പോഴും ഏകനായിക്കഴിയുന്ന ഈ ബാലൻ മഹാത്യാഗി ഫലാഹരി ബാബയ്ക്ക് ദാനം കിട്ടിയ ശിശുവാണ്. ചിഢ്ബാസയുടെ ഘോരശൈത്യത്തിൽ ആനന്ദകരമായി രാപകലുകൾ പിന്നിടുന്ന ഈ ബാലൻ കൊടിയ തിതിക്ഷയുടെ പ്രകടീഭാവം തന്നെ. നഗരജീവിത ജഡിലതയുടെ തിരക്കിൽ പുസ്തക ഭാണ്ഡാരവും ചുമന്ന് ഓടിനീങ്ങുന്ന ബസ്സുകളിൽ ചാടിക്കയറുന്ന പുത്തൻ നാഗരികതയുടെ കുട്ടികളേക്കാൾ അതീവ ഭാഗ്യശാലിയാണ് കുഞ്ഞേ നീ!

അതികഠിനമായ ഞങ്ങളുടെ വിശപ്പ് ശമിപ്പിക്കുവാൻ ആശ്രമത്തിന്റെ ഇന്നത്തെ അവസ്ഥയ്ക്ക് വലുതായൊന്നും തരാനില്ല. ഫലാഹരിബാബ അവിടെയൊക്കെ ഒന്നു പരതി ലേശം തിന വറുത്തതുകൊണ്ടുവന്നു. അതും ചായയും നിറഞ്ഞ മനസ്സോടെ ഞങ്ങൾക്ക് തന്നിട്ട് പറഞ്ഞു ''ഭോജ്‌വാസയിൽ ഇന്നു തന്നെ എത്താൻ ശ്രമിക്കണം. കിടക്കാനും ഭക്ഷണത്തിനുമെല്ലാം അവിടെ സൗകര്യമുണ്ട്. ആഹാരമില്ലാതെയും തണുപ്പിന് വസ്ത്രമില്ലാതെയും ഇവിടെ എങ്ങനെ കഴിച്ചുകൂട്ടും. ഏതാണ്ട് ആറുകിലോമീറ്റർ മുന്നോട്ടുപോയാൽ 'ഭോജ്‌വാസ'യായി. അവിടെ ലാൽ ബിഹാരി ബാബയുടെ ആശ്രമമുണ്ട്. ഇപ്പോൾതന്നെ പുറപ്പെട്ടാൽ ഇരുട്ടുന്നതിനു

മ്പ് അവിടെ എത്തിച്ചേരാം.''

ചെങ്കുത്തായ മലനിരകളുടെ മാർഗ്ഗകാഠിന്യത്തെക്കുറിച്ച് പറഞ്ഞറിഞ്ഞിരുന്നതുകൊണ്ട് അത്യാവശ്യത്തിനുവേണ്ടുന്ന വാട്ടർ ബോട്ടിൽ, ടോർച്ച്, ക്യാമറ എന്നിവ മാത്രം ഒരു ബാഗിലാക്കി. കരിമ്പടം തുടങ്ങിയ സർവ്വവും ഭോജ്‌വാസയിലെ ആശ്രമത്തിൽ കിട്ടും എന്നു ഫലാഹരിബാബയും പറഞ്ഞിരുന്നതുകൊണ്ട് ബാക്കിയുള്ള ഹാവർ സാക്കുകൾ ആശ്രമത്തിൽ തന്നെ ഏൽപ്പിച്ചു. ''നല്ലതുവരട്ടേ'' എന്ന ബാബയുടെ അനുഗ്രഹവാക്കും ബാലൻെറ നിഷ്ക്കളങ്കമായ പുഞ്ചിരിയും പകർന്ന പുതിയ ഉന്മേഷത്തിൽ ചിഡ്ബാസ വിട്ടു ഞങ്ങൾ ഗിരിമുകളിലേക്ക് നീളുന്ന കീഴുക്കാംതൂക്കായ നടപ്പാതയിലൂടെ മുന്നോട്ടു നടന്നുതുടങ്ങി. സമയം ഉച്ചകഴിഞ്ഞു മൂന്നായി.

ബദരിനാഥത്തിലെ ചൗഖംബാശിഖരം വരെ വ്യാപിച്ചുകിടക്കുന്ന അത്യന്തവിശാലമായ ഗംഗോത്രീഹിമധാര ആകാശമുരുമ്മി ഗംഗയുടെ മറുകരയിൽ ആരംഭിക്കുന്നു. അകലെ ദക്ഷിണ പൂർവ്വദിക്കിൽ ഭഗീരഥ പർവ്വതം മൂന്ന് കൊടുമുടികളായി പിരിഞ്ഞു ചക്രവാളം മുട്ടിനിന്നു പ്രകാശിക്കുന്നു. ഭൃഗു, മന്ദ തുടങ്ങിയ പ്രാലേയാചല ശിഖരങ്ങൾ തെക്കുഭാഗത്തായി എഴുന്നുനിൽക്കുന്നു. കൊടിയ ശൈത്യക്കാറ്റിൻെറ ഏറിവരുന്ന ശൗര്യത്തിൽ പർവ്വത പാർശ്വത്തിലെ വൃക്ഷവിരളതയിലൂടെ മുകളിലേക്കുള്ള നടപ്പാത നീണ്ടുപോകുന്നു. കുറച്ചു മുന്നിലായി ബ്രിട്ടീഷ് മലകയറ്റ സംഘത്തിൻെറ വഴികാട്ടികളും ചുമട്ടുകാരുമായ മൂന്ന് ഷേർപ്പകൾ അവരുടെ പടുകൂറ്റൻ ചുമടിറക്കി വിശ്രമിക്കുന്നു. വിജനദേശങ്ങളിലെ യാദൃച്ഛരിക കൂടിക്കാഴ്ചകളിൽ സ്വാഭാവികമായി ഉണ്ടാകാറുള്ള സൗഹൃദത്തിൻെറ പുഞ്ചിരിമാത്രം കൈമാറി അവരെയും കടന്നു ഞങ്ങൾ മുന്നോട്ടുനീങ്ങി. ഭീതിജനകമായ അഗാധതയിലൂടെ ഒഴുകുന്ന ഗംഗയ്ക്ക് പാർശ്വദേശത്ത് എഴുന്നുനിൽക്കുന്ന ഉത്തുംഗങ്ങളായ മലനിരകളെ കെട്ടിയിട്ടിരിക്കുന്ന അരഞ്ഞാണംപോലെയുള്ള ഒറ്റയടിപ്പാത ഏതാണ്ട് ഒരു നാലഞ്ച് ഫർലോംഗ് ദൂരംവരെ മുന്നിലായി കാണാം. അതിനുമപ്പുറത്തായി അഗാധതയുടെ നിഗൂഢത ഒളിപ്പിച്ചിരിക്കുന്ന കൊക്കയിലേക്ക് ഒരു മുനമ്പുപോലെ ചാടിക്കിടക്കുന്ന മഞ്ഞിൽ നടപ്പാത അവസാനിക്കുന്നു. തപ്പിയും തടഞ്ഞും സാഹസപ്പെട്ട് ഒരു കൊച്ചുമനുഷ്യൻ ഈ ദുർഘടഘട്ടം അതിക്രമിക്കുവാൻ ശ്രമിക്കുന്നു. ഇവിടെ ചുവടൊന്നു പിഴച്ചാൽ പാതാളക്കൊക്കയുടെ അഗാധതയിൽ അന്ത്യസമാധി. ഒരിടിത്തീയുടെ വേവുപോലെ ഈ ദുരന്തചിത്രം സിരകളിലൂളിയിട്ടു. അന്യോന്യം ഒന്നും പറയാനാകാതെ ഉള്ളിലൊളിപ്പിച്ച നടുക്കവുമായി ഞങ്ങൾ മുന്നോട്ടു നീങ്ങിത്തുടങ്ങി.

ഉരുകിയിറങ്ങിയ മഞ്ഞ് മണ്ണുമായിക്കുഴഞ്ഞ് ഇവിടെ നടപ്പാത ഉൾപ്പെടെ ഇടിഞ്ഞു കൊക്കയിലേക്ക് മറിയുന്നു. രണ്ടുമൂവായിരം അടി താഴ്ചയിൽ ക്രുദ്ധയായി മദിച്ചൊഴുകുന്ന ഭാഗീരഥി. ഇവിടെ ചെളി പാളിപാളിയായി ഇളകി മറിഞ്ഞുകൊണ്ടിരിക്കുന്നു. ഒരു നിമിഷം പോലും ആലോചിക്കാനില്ല തന്നെ. ആ മലഞ്ചരിവ് മുഴുവൻ ഇടിഞ്ഞുവീഴുന്നതിനുമുമ്പ്



ഹൃഷീകേശം



ഹൃഷീകേശത്തിലെ ഒരു ദൃശ്യം

ഇവിടം താണ്ടുകയല്ലാതെ മറ്റുവഴിയില്ല. കാലുറപ്പിക്കാൻ വഴിയോ പിടിക്കാൻ ഒരു പുൽക്കൊടിയോ പോലുമില്ലാത്ത കീഴുക്കാൻ തൂക്കായ ഈ ചെളി മറിയുന്ന മൃത്യുഘട്ടം കടക്കുകതന്നെ. ശ്വാസമടക്കിയും ജീവൻ കൈയിൽ പിടിച്ചും ഞങ്ങൾ ഓരോരുത്തരായി ഇറങ്ങിത്തുടങ്ങി. പരിപൂർണ്ണമായും സ്വന്തം സംരക്ഷണയിൽ ഓരോരുത്തരായി ഈ അപകട മേഖല കടക്കുകയെന്നല്ലാതെ അന്യോന്യം സഹായിക്കാനുള്ള ത്രാണിയോ ശേഷിയോ ഒരുത്തർക്കും ഇല്ലാതായിക്കഴിഞ്ഞിരിക്കുന്നു. ഓരോ ചുവടുവയ്പിലും മലയിടിച്ചിൽ കൂടുതൽ ശക്തമാകുന്ന മരണം പതിയിരിക്കുന്ന ഈ ദുരന്തഘട്ടം എങ്ങനെയോ കടന്നു കഴിഞ്ഞപ്പോൾ അഗാധതയിലേക്ക് ചാടിക്കിടക്കുന്ന മഞ്ഞിൻ മുനമ്പാണ് മുമ്പിൽ. ഒരടി മുന്നോട്ടുനീങ്ങാനാവാതെ ഒരു നിമിഷം തരിച്ചുനിന്നു. പക്ഷേ, ഞങ്ങൾക്കുമുന്നിൽ പോയ മനുഷ്യൻെറ കാലടിപ്പാടുകൾ വഴികാട്ടിയെപ്പോലെ മഞ്ഞിൽ തെളിയുന്നു. മഞ്ഞിൻെറ

ആഴം എത്രയുണ്ടെന്നും ഉറച്ചുകിടക്കുകയാണോ എന്നും മറ്റുമറിയാൻ കുത്തി നോക്കാൻ വടിയോ മറ്റുസാമഗ്രികളോ ഒന്നുമില്ല. കാലിലാണെങ്കിൽ കമ്പിളി സാക്സിനുപുറത്തുകൂടി ഇട്ടിരിക്കുന്ന റമ്പർ സ്ളിപ്പർ മാത്രം. മുന്നോട്ടു വയ്ക്കുന്ന ചുവട് അപ്രതീക്ഷിതമായി മഞ്ഞിൽ പുതഞ്ഞാൽ. മരണത്തിനും ജീവിതത്തിനുമിടയ്ക്ക് കൂടെ തെളിയുന്ന ഈ മഞ്ഞുനൂലിലെ ബാലൻസ് ഒന്നുതെറ്റിയാൽ. അന്ധകാരത്തിൻെറ അഗാധതയിലൂടെ ഏതോ അജ്ഞാത ലോകത്തിലേക്കുള്ള അവസാന യാത്രയായിരിക്കും ഇത്. ഈ അഗാധഗർത്തത്തിൻെറ വിളുമ്പിൽ തെളിയുന്ന മുൻഗാമിയുടെ കാലടിപ്പാട് തന്നെ ശരണം. വലതുഭാഗത്ത് ഒരു കാലടിക്കിടമില്ല. ഇടത്തെ ചരുവിലെ മഞ്ഞിൻെറ ആഴം അറിയാനും വയ്യ. ശ്രദ്ധ! പരിപൂർണ്ണ ശ്രദ്ധ! അല്ലാതെ മറ്റൊന്നും ആശ്രയമായില്ലാന്നെ മഞ്ഞിൽ പതിഞ്ഞിരിക്കുന്ന കാല്പാടുകളിൽ ഓരോ ചുവടും സശ്രദ്ധം കൃത്യമായി വച്ചും ആകാശത്തിൽ അള്ളിപ്പിടിച്ചും ഒച്ചുകളെപ്പോലെ ഞങ്ങൾ മുന്നോട്ടു നീങ്ങുമ്പോൾ ഹൃദയം അതിശക്തമായി കാതുകളിൽ മുഴങ്ങിക്കൊണ്ടിരുന്നു. സ്വന്തമെന്നു കരുതുന്ന ഈ ശരീരത്തിൽ ജീവനെ പിടിച്ചു നിർത്താനുള്ള ഭീതിദവും ഭ്രാന്തവുമായ പരാക്രമങ്ങൾ!

അറിയാതെപോലും വലതുഭാഗത്തെ ഭീകരഗർത്തത്തിലേക്ക് നോട്ടം വീഴരുതെന്നു ദൃഷ്ടിക്ക് വിലക്ക് കല്പിക്കുന്തോറും ഒരു ശാപം പോലെ കൺകോണിലൂടെ അതുതന്നെ തെളിയുന്നു. കൊക്കയിലെ വൃക്ഷശിഖരങ്ങൾക്ക് ജീവൻ വയ്ക്കുന്നു. അവ പിൻഭാഗത്തേക്ക് കറങ്ങിമറിയുന്നു. താഴേക്കു നോക്കരുതെന്ന് പിന്നിലുള്ളവരോടു വിളിച്ചു പറയണമെന്നുണ്ട്. പക്ഷേ, വറണ്ടുണങ്ങിയ നാവ് മൃത്യുഗഹ്വരങ്ങളിലെവിടെയോ ഉൾവലിഞ്ഞു കഴിഞ്ഞിരിക്കുന്നു. ഏതുനിമിഷവും പിടിവിട്ടുവഴുതി അഗാധതയിലേക്ക് മറിയാമെന്ന നിലയിൽ അന്ധാളിച്ചുനിൽക്കേ പ്രകൃതീകടാക്ഷംപോലെ, ഒരു ദൈവകൃതം പോലെ അപ്രതീക്ഷിതമായി ഈ മരണക്കയത്തിലേക്ക് നീണ്ടുവന്ന ആ വഴികാട്ടിയുടെ കൈകളിൽ പിടിച്ചു തൂങ്ങി ഞങ്ങൾ ഓരോരുത്തരായി ഈ ദുരന്തഘട്ടം കടന്നു. പുനർജ്ജനിയുടെ നിർവൃതിയിൽ സ്ഥബ്ധമാനസരായി ഞങ്ങൾ ജനിമൃതികളിലെവിടെയാണെന്നറിയാതെ ഒരു വിസ്മൃതിപോലെ ഏറെ നേരം നിന്നുപോയി. പിന്നെ നാവിലിറ്റിച്ച ഗംഗാമൃതലഹരി സിരകളിലൂടെ പടർന്നു പകർന്ന നിർവൃതിയിൽ നിന്നു നാവനക്കാറായപ്പോൾ ആ മഹാനുഭാവനോട് നൂറുനൂറു നന്ദി പറഞ്ഞതും അദ്ദേഹത്തെ ആ നിമിഷത്തിലവിടെയെത്തിച്ച പ്രകൃതിയുടെ മഹിമാവിശേഷത്തെയും കാരുണ്യപൂരത്തേയും അറിയാതെ വാഴ്ത്തിക്കൊണ്ടും നടന്നു തുടങ്ങി.

അപ്രതീക്ഷിതമായി ചെന്നുപെട്ട ദുർഘട്ടം ഉണർത്തിവിട്ട ദുഃസ്വപ്നത്തിൻെറ ഭീതി ആറിത്തുടങ്ങിയിട്ടില്ല. ക്ഷീണ സൂര്യൻ ഗംഗോത്രീഹിമധാരയുടെ വെറുങ്ങലിക്കുന്ന കൊടിയ ശൈത്യത്തിൽ വിളറിത്തുടങ്ങുന്നു. നേരക്കുറവുകൊണ്ട് സ്വാഭാവികമായും വന്നുചേർന്ന തിടുക്കം ക്ഷീണിച്ച ചുവടുകൾക്ക് വേഗതയുടെ വിറയലേകി. മുന്നോട്ടെന്താണെന്നറിയാൻ കഴിയാത്ത അടുത്ത വളവു കടന്നപ്പോൾ ഞങ്ങൾക്കുമുന്നിൽ പാത പൊടുന്നനെ അവസാനിച്ചു. മരണം പതുങ്ങിയിരിക്കുന്ന അതിഭയാനക കൊക്കയിലേക്ക് മലയിടിഞ്ഞുകിടക്കുന്നു. ഉരുളൻ കല്ലുകളും മണലും താഴേക്കൊഴുകാൻ ഒരു സഞ്ചാരിയുടെ കാലടിസ്പർശം മാത്രം കാത്തുകിടക്കുന്നു. ഒന്നനങ്ങിയാൽ മണലൊന്നിളകിയാൽ പാറയും മണലുമെല്ലാം കൂടെ അതിശക്തിയായി ഇടിമുഴക്കിക്കൊണ്ട് അഗാധയിലേക്ക് കുതിച്ചുപായും. നിർജ്ജീവമായിക്കഴിഞ്ഞ കണ്ണുകളിലെ അന്ധാളിപ്പ്, നിലവിട്ട് മരണഭയത്താൽ ഊർദ്ധ്വഗതിയിലായ, പ്രാണനോടൊപ്പം പകച്ചുനിന്നു. നിസ്സഹായതയുടെ നെടുവീർപ്പ് വരണ്ട തൊണ്ടയിൽ കുരുങ്ങിവീണ ശബ്ദത്തിനർത്ഥം തേടി പുറത്തുവന്നു. നാവ് മരണഗുഹയിലേക്ക് ആഴ്ന്നിറങ്ങി. പിന്നത്തെ നിശ്ചലതയിൽ ഒരു വിലാപം പോലെ ആരോ പറഞ്ഞു—''മുന്നോട്ടുനടക്കുകതന്നെ.'' മറ്റൊരാൾ പറഞ്ഞു ''നമുക്ക് തിരിച്ചുനടക്കാം.'' മുന്നോട്ടുപോയാൽ ചവിട്ടിയാൽ ഊർന്നുതാഴേക്കുമറിയുന്ന മണ്ലിനോടൊപ്പം പോകാമെന്നാണെങ്കിൽ ഏതോ ഭാഗ്യം കൊണ്ടുമാത്രം കഷ്ടിച്ചു രക്ഷപ്പെട്ട ആ ദുരന്തഘട്ടം തിരിച്ചുകടക്കണം. മിക്കവാറും ആ മലയിലെ വഴിയുടെ അവശിഷ്ടങ്ങൾ പോലും പൂർണ്ണമായും ഇടിഞ്ഞുപോയിട്ടുമുണ്ടാകും. അവിടെയിരുന്നു രാത്രി പിന്നിടാമെന്നാണെങ്കിൽ കരിമ്പടമോ തണുപ്പുതാങ്ങാനുള്ള മറ്റു സജ്ജീകരണങ്ങളോ ഇല്ലാത്തതിനാൽ ഗംഗോത്രീഹിമധാരയിൽത്തട്ടി വെറുങ്ങലിച്ചുവരുന്ന ശൈത്യക്കാറ്റ് ഒരായിരം മുൾമുനകളാൽ സിരകളെ കുത്തിവലിക്കും. പുലർച്ചയ്ക്കുമുമ്പ് മിക്കവാറും ജഡമായെന്നും വരും.

ഏതായാലും മുന്നോട്ടു പോകാൻ തീരെ ധൈര്യം കിട്ടാത്തതുകൊണ്ട് ശേഷിച്ച ജീവച്ഛക്തിയും വാർന്നുപോകുന്നതിനുമുമ്പ് പിൻതിരിയാമെന്നുറച്ചു. തിരിഞ്ഞുനടന്നു. താഴെവച്ചു കണ്ടിരുന്ന ഷേർപ്പകൾ മാത്രമായിരുന്നു ആകെ ആശ്രയം. അവരുടെ സഹായം തേടി ആദ്യം കടന്ന ദുരന്തഘട്ടം തിരിച്ചുകടക്കാം. യാത്ര ഉപേക്ഷിച്ച് ജീവൻ രക്ഷിക്കാം. നിതാന്തശാന്തിയിൽ ലയിച്ചുകിടക്കുന്ന ആ പർവ്വതപാർശ്വത്തിൽ ഭയപ്പാടും ആശങ്കയും വിതറി അതിശീഘ്രം ഞങ്ങൾ താഴേക്കുനടന്നു.

(തുടരും)



എം.കെ.സാനു

**സാ**ഹിത്യശാഖകളിൽ ഏതെങ്കിലുമൊന്നിൽ വ്യാപരിക്കാനുള്ള പ്രവണത, നിത്യജീവിതത്തിന്റെ വ്യഗ്രതമൂലം അധികമാളുകളിലും സുപ്തമായൊതുങ്ങിപ്പോകുന്നു. എന്നാൽ ഏതു തിരക്കിനിടയിലും ആ പ്രവണത ഉണരുകയും ആവിഷ്ക്കരണത്തിലൂടെ സാക്ഷാത്ക്കാരം നേടുകയും ചെയ്യുന്നതായി ചിലപ്പോൾ നാം കാണാറുണ്ട്. സഹജവാസനയുടെ ചൈതന്യവും സർഗ്ഗാത്മകതയുടെ ഊർജ്ജസ്വലതയും സമാർജ്ജിത സംസ്കാരത്തിന്റെ ശിക്ഷണവും അവിടെ സമ്മേളിക്കുന്നു.

# ചടുലതയോടൊപ്പം സാന്ദ്രതയും

**വ്യ**ക്തിത്വത്തിന്റെ ഏതോ സ്വകാര്യ മേഖലയുമായി അതിഗാഢമാംവിധം ബന്ധപ്പെട്ട സാഹിത്യശാഖയായിട്ടാണ് ചെറുകഥയെ ഞാൻ കണ്ടുപോന്നിട്ടുള്ളത്. ഇക്കാര്യത്തിൽ അത് ഭാവഗീതം, ഉപന്യാസം എന്നിവയുടെ ഗോത്രത്തിൽപ്പെടുന്നു. സ്വകാര്യമേഖലയെന്നു പറയുമ്പോൾ പൊതുജീവിതവുമായി അതിനൊരു ബന്ധവുമില്ലെന്ന് ധരിക്കരുത്. സ്വകാര്യമേഖലയുടെ സവിശേഷതകൾ പലതും രൂപപ്പെടുന്നതുതന്നെ പൊതുജീവിതവുമായുള്ള പ്രതിപ്രവർത്തനഫലമായിട്ടാണല്ലോ. പക്ഷേ, പൊതുജീവിതവുമായി ബന്ധപ്പെട്ട പ്രമേയങ്ങൾപോലും ഇവിടെ സ്വകാര്യവീക്ഷണത്തിലൂടെയാണ് ഉരുത്തിരിയുന്നതെന്നുമാത്രം.

ആ നിലയ്ക്ക്, സാമാന്യം സമ്പന്നമായ അഭിരുചിയുടെ ഉടമയായ ഏതു വ്യക്തിയും ഈ സാഹിത്യശാഖകളിലേതെങ്കിലുമൊന്നിൽ വ്യാപരിക്കാനുള്ള പ്രവണത ഉൾക്കൊള്ളുന്നുണ്ടാവുമെന്നാണ് ഞാൻ കരുതുന്നത്. നിത്യജീവിതത്തിന്റെ വ്യഗ്രതകളിൽപ്പെട്ട് ആ പ്രവണത അധികമാളുകളിലും സുപ്തമായൊതുങ്ങിപ്പോകുന്നു. എന്നാൽ, ഏതു തിരക്കുകൾക്കിടയിലും ആ പ്രവണത ഉണരുകയും ആവിഷ്കരണത്തിലൂടെ സാക്ഷാത്കാരം നേടുകയും ചെയ്യുന്നതായി ചിലപ്പോൾ നാം കാണാറുണ്ട്. സഹജവാസനയുടെ ചൈതന്യവും സർഗ്ഗാത്മകതയുടെ ഊർജ്ജസ്വലതയും സമാർജ്ജിതസംസ്കാരത്തിന്റെ ശിക്ഷണവും അവിടെ സമ്മേളിക്കുന്നു.

ഇതേക്കുറിച്ച് ആലോചിക്കാൻ എന്നെ പ്രേരിപ്പിച്ചു എന്നതാണ് കെ.സുധാകരന്റെ ''രാത്രിയും ഒരു കൂട്ടുകാരി'' എന്ന കഥാസമാഹാരത്തിന് ഞാൻ നല്കുന്ന പ്രാധാന്യം. അങ്ങനെയൊരു പ്രേരണ ഈ പുസ്തകം എന്നിൽ ചെലുത്തിയതാകട്ടെ, അതിലെ കഥകളുടെ ചടുലതയും വൈചിത്ര്യവും മൂലമാണുതാനും. ആകെയുള്ള ഏഴു കഥകളിലും ഏഴു സ്വരവിശേഷങ്ങളാണ് നമുക്കനുഭവപ്പെടുന്നത്. പല കഥകളിലും ശൃംഗാരത്തിന്റെ മാംസളഭാവങ്ങളാണുള്ളതെന്ന് തോന്നും. എന്നാൽ, ശ്രദ്ധയോടെ വായിക്കുമ്പോൾ അവയ്ക്കു പിന്നിൽ തങ്ങിനില്ക്കുന്ന ശോകവും മൂല്യബോധവുമായിരിക്കും നമ്മെ ആവർജ്ജിക്കുക.

''ഈ രാത്രിയാണ്
കന്യക, അവളെ മാത്രമല്ല
അവളുടെ ഹൃദയത്തെയും കാഴ്ചവച്ചത്.
അവൾക്കിനി ഒന്നും ബാക്കിയില്ല
ഈരാത്രിയുടെ ഓർമ്മ മാത്രം....''

എന്ന ഗാനശകലം ഘനീഭവിച്ചതാണ് ഒന്നാമത്തെ കഥ— ''രാത്രിയും ഒരു കൂട്ടുകാരി.'' ശൃംഗാരവും അതിനോടു ബന്ധപ്പെട്ട നർമ്മരസവും ഈ കഥയിൽ പതയുന്നുണ്ട്— സംശയമില്ല. എന്നാൽ, ശോകസരസ്സിലെ കുഞ്ഞോളങ്ങൾക്ക് കാന്തിയരുളിക്കൊണ്ടാണ് അവ പതയുന്നത്. അഴകിന്റെ നിറം കറുപ്പാണെന്ന് വിളംബരം ചെയ്യുന്ന തങ്കക്കുഞ്ഞ് (ദേവി) കുസൃതിത്തത്തിന്റെ മൂർത്തീഭാവമാണെന്ന് തോന്നാം. പക്ഷേ, മരവിച്ചു ചത്തുകിടക്കുന്ന കടലും, ആളുകൾ മരിച്ചാലും മരിക്കാത്ത തലമുടിനാരുകളുമാണ് ആ കഥ മനസ്സിലവശേഷിപ്പിക്കുന്നത്. 'കറുമുറാ കടിച്ചുതിന്നാൻ തോന്നുന്ന കരിമ്പുപോലുള്ള' യൗവ്വനം അടുത്ത കഥയിലെ ദേവുവിൽ തുടുത്തുനില്ക്കുന്നു. ആ കരിമ്പിനുള്ളിൽ മാധുര്യമല്ല, തീയാണുള്ളതെന്ന് കഥാന്ത്യം നമ്മെ ബോദ്ധ്യപ്പെടുത്തുകയും ചെയ്യുന്നു.

'അഷ്ടകലാശം എന്ന അഞ്ചാമത്തെ കഥ നോക്കൂ. 'അന്നാദ്യമായി ഒരു ചിലന്തിയെ ഞാൻ വധിക്കാതെ വിട്ടു' എന്ന് അതാരംഭിക്കുന്നു. അവസാനിക്കുന്നതോ, 'അന്നാദ്യമായി ഒരു ചിലന്തിയെ ഞാൻ വധിച്ചു' എന്നുമാണ്. ഈ വിരുദ്ധ പ്രസ്താവനകളെ സമന്വയിപ്പിക്കുകയാണ് കഥ ചെയ്യുന്നത്. ചിലന്തി എന്ന പ്രതീകത്തിന്റെ വിരുദ്ധഭാവങ്ങളുടെ നേർക്ക് ആഖ്യാതാവിനുള്ള പ്രതികരണം സരസമായി ചിത്രീകരിക്കുംവിധമാണ് കഥാശില്പത്തിന് രൂപം നല്കിയിട്ടുള്ളത്. ഉത്തമപുരുഷനിലുള്ള ആഖ്യാനം ഇതിന് സർവ്വഥാ അനുയോജ്യമായിരിക്കുന്നു. ''രതിസുഖസാരേ ആലപിച്ച് ഉരസിമുരാരെയെന്ന് ഉച്ചസ്ഥായിയിലെത്തുമ്പോൾ പരമാനന്ദം നല്കിയ പ്രാണനാഥനെത്തന്നെ ആകസ്മികമായി കൊന്നുതിന്നുന്ന ഈ അഷ്ടപദിയെ വാത്സ്യായനൻപോലും പേടിക്കുന്നു'' എന്നതാണ് ചിലന്തിയുടെ ഒരുവശം. കനകശലാകകൾപോലുള്ള കനകനൂലുകളാൽ വാതായനത്തെ അലങ്കരിക്കുന്ന സുവർണ്ണകുമാരിയുടേതാണ് മറുവശം. ഈ രണ്ടു വശങ്ങൾക്കുമിടയിൽ മൃത്യുവിന്റെ സാന്നിദ്ധ്യമുണ്ട്. കാമവും സൃഷ്ടിയും മൃത്യുവും ഒരേ ബോധതന്തുവിൽ കോർത്തിണക്കുന്ന ഈ കഥ ഈ പുസ്തകത്തിൽ ഒററപ്പെട്ടു നില്ക്കുന്നു—ആഖ്യാന സാരസ്യത്തിലും ശില്പദാർഢ്യത്തിലും ഒരുപോലെ.

കെ.സുധാകരന്റെ ആഖ്യാനം ചടുലമാണ്. അതിനാൽ ഒട്ടുംതന്നെ മുഷിയാതെ ഈ കഥകളിലൂടെ നിങ്ങൾക്ക് കൗതുക പൂർവം സഞ്ചരിക്കാൻ സാധിക്കും. സന്ദർഭാനുസരണം വാക്കുകളുടെ വിന്യാസവും സ്വരഭേദവും ദീക്ഷിക്കുന്ന കലാകൗശലം ഇവയെ പൊതുവിൽ ചാരുവാക്കിത്തീർക്കുന്നു. ബിംബങ്ങളായും പ്രതീകങ്ങളായും വികസിച്ച് ഭാഷ കാവ്യോചിതമായിത്തീരുന്നുണ്ടെന്നർത്ഥം. അതുകൊണ്ട് കഥകൾ ആസ്വാദക മാനസത്തിലവശേഷിപ്പിക്കുന്ന കല്പനകൾ— പാവ, ബെൽട്ട്, മണൽക്കുന്ന്, കടൽ, തലമുടിനാരുകൾ, സന്ധ്യ, മൂർച്ചയുള്ള നഖങ്ങളോടുകൂടിയ പൂച്ച, ചിലന്തി, പുഴ മുതലായവ—ആവിഷ്കൃതഭാവങ്ങൾക്ക് ആഴം നല്കുന്നതായും അനുഭവപ്പെടുന്നു. ഒടുവിലത്തെ കഥയിൽ സരള എന്ന കഥാപാത്രം പോലും പ്രതീകമായാണ് ഉരുത്തിരിഞ്ഞിരിക്കുന്നത്.

# ശ്രീഗോമുഖം; ഗംഗ ഇവിടെ ജനിക്കുന്നു

 സി.പി. ശാന്തിപ്രസാദ്

(കഴിഞ്ഞ ലക്കത്തിൽ നിന്നും തുടർച്ച)

മലയിടിച്ചിൽ കടന്നെത്തിയ ഷേർപ്പകൾ വിറകുകഷണങ്ങൾ ശേഖരിക്കുകയായിരുന്നു. ഞങ്ങളെ കണ്ട മാത്രയിൽ തന്നെ കാര്യം പൂർണ്ണമായും ഗ്രഹിച്ച അവർ പിന്നോക്കം പോകണ്ടെന്നും മുന്നോട്ടുകൊണ്ടുപോകാമെന്നും ഉറപ്പിച്ചുപറഞ്ഞു. എടുക്കാനാവാത്ത ചുമടിനുമുകളിൽ വിറകുതടികൾ വച്ചുകെട്ടി അവർ മുന്നിലും ഞങ്ങൾ പിന്നിലുമായി വീണ്ടും മുന്നോട്ടുതന്നെ നടന്നു. വഴി അവസാനിച്ചു. ഇനി മരണക്കെണി. ശ്വാസമടക്കി ഞങ്ങൾ നോക്കി നിൽക്കേ ഏതാണ്ട് ഭിത്തിപോലെ കിഴുക്കാം തൂക്കായ ആ മണലൊഴുക്കിലെ ഇല്ലാത്ത പാതയിലൂടെ അവരോരോരുത്തരായി ആ മൃത്യുഘട്ടം അനായാസം ഓടിക്കടന്നു. കെട്ടിറക്കിവച്ചിട്ട് അതേപടി തിരിച്ചെത്തി. മണലിളകുന്നതിനുമുമ്പ് ഓരോകാലും പറിച്ച് മുന്നോട്ടെറിഞ്ഞുകൊണ്ട് അപകടത്തിന് കീഴ്പ്പെടുത്താനാവാത്ത വേഗതയിൽ ഒരു ബാലൻസിൽ ഈ മരണഘട്ടം കടക്കുക ചിന്തിക്കാൻ പോലും കഴിയാതെ ജീവച്ഛവങ്ങളെപ്പോലെ ഞങ്ങൾ നിന്നു.

ഈ പർവ്വതപാർശ്വങ്ങളിലെ ഓരോ മണൽത്തരിയിലും ഹിമകണങ്ങളിലും കുടിയിരിക്കുന്ന സ്പന്ദനം സ്വന്തം ജീവൽ സ്പന്ദനമായി മാറിക്കഴിഞ്ഞിരിക്കുന്ന ഈ പാർവ്വതീയരുടെ വീര്യം സ്ഫുരിക്കുന്ന ഔത്സുക്യവും, അചഞ്ചലമായ ഉറപ്പും, ആത്മവിശ്വാസത്തിന്റെ ദൃഢതയും പരിപൂർണ്ണമായി ബോദ്ധ്യപ്പെട്ടിട്ടും ധീരമായി അവരോടൊപ്പം മുന്നോട്ടു നീങ്ങാൻ മനസ്സുറച്ചുനിന്നു. മരണക്കയത്തിലകപ്പെട്ട ഈ നിർണ്ണായക നിമിഷത്തിൽ കിട്ടിയ ആദ്യത്തേതും അവസാനത്തേതുമായ പിടിവള്ളിയാണിത്. ഇവിടെ അറച്ചുനിന്നാൽ, ഇവർ കടന്നുപൊയ്ക്കഴിഞ്ഞാൽ നിരാലംബരായി മരണവും കാത്തു ഈ അമാനവസ്ഥലിയിൽ ഇരിക്കുകയല്ലാതെ മറ്റുവഴികളൊന്നുമില്ല. എന്തും വരട്ടെ എന്നു ധൈര്യമുറച്ച് അക്കരെ കടക്കുകതന്നെ ഏകമാർഗ്ഗം. വഴിക്കുവച്ചു പതറിപ്പോയാൽ അഗാധതയിലെ ഗംഗാപ്രവാഹത്തിൽ ഒരു കുഞ്ഞോളമായി നിർവൃതി അടയാം!

സ്നേഹപുരസ്സരം അവർ നീട്ടിയ വിശ്വാസത്തിന്റെ കൈവെള്ളയിൽ തൂങ്ങി, ശ്വാസം അടക്കി, പഞ്ചേന്ദ്രിയങ്ങളൊതുക്കി, മനസ്സേകാഗ്രമാക്കി ഓരോ ചുവടും സശ്രദ്ധം വയ്ക്കുമ്പോൾ ജീവച്ഛക്തി ഉൾവലിഞ്ഞു നാടിമിടിപ്പിന് ശക്തമായി തുടികൊട്ടി ഹൃദയമദ്ധ്യത്തിൽ ആത്മാവിനെത്തളച്ചു നിർത്താൻ പണിപ്പെടുകയായിരുന്നു. കുഞ്ഞുങ്ങളെ കയ്ക്കുപിടിച്ചു പിച്ചവയ്പിക്കുംപോലെ ഒരായിരം ജന്മങ്ങളുടെ ശിഷ്ടയോഗം തുലനം ചെയ്യപ്പെടുന്ന ഈ ജീവൻ മരണ സന്ധി ഞങ്ങളെ കടത്തി. മറുകരയിൽ എത്തിയിട്ടും എത്തിയെന്ന് വിശ്വസിക്കാനാവുന്നില്ല. നാവനങ്ങുന്നില്ല. ശബ്ദം പുറത്തുവരുന്നില്ല. ശ്വാസം കിട്ടുന്നതുമില്ല. സിര വെറുങ്ങലിക്കുന്ന കൊടിയ ശൈത്യം ഭീതിജ്വാലയിൽ ഉരുകി ഒരുഷ്ണപ്രവാഹംപോലെ രോമകൂപങ്ങൾ വഴി പുറത്തേക്കൊഴുകി. തളർന്നു കുഴഞ്ഞു നിലത്തിരിക്കുമ്പോൾ ഒരു ജന്മവും അടുത്ത മരണവുംകൂടി യഥാർത്ഥത്തിൽ കഴിഞ്ഞിരുന്നു. ഇങ്ങനെ എത്ര കടമ്പകളാണിനിയും ഈ പുണ്യസ്രോതസ്സിലേക്ക്.

മൂർച്ചയേറിയ വാളിന്റെ വായ്ത്തലയിലൂടെയുള്ള ശ്രദ്ധാപൂർണ്ണമായ മന്ദഗമനത്തിന് തുല്യമാണ് സന്ന്യാസമെങ്കിൽ ജീവിതമരണങ്ങൾക്ക് നടുവിലൂടെ, വലിച്ചുകെട്ടിയ ഒരു ലോലതന്തുവിൽ അഭ്യസിക്കപ്പെടുന്ന യോഗസാധനയാണിവിടെ സീസൺ തെറ്റിയുള്ള സഞ്ചാരം. ശാന്തിയും അശാന്തിയും ഭയവുമാഹ്ളാദവും, സുഖവും ദുഃഖവും, വിഭ്രാന്തിയും വിസ്മൃതിയും വ്യവച്ഛേദിക്കാനാവാതെ തന്മയീഭവിക്കുന്ന അസാധാരണ ജീവിതമുഹൂർത്തങ്ങൾ ലയിച്ചുകിടക്കുന്ന ഈ ഹിമവൽപാർശ്വങ്ങൾ വിരുദ്ധദ്വന്ദ്വങ്ങളുടെ സമ്യക്ക് ഭൂമിയാണ്. വിറയാളുന്ന പ്രകൃതിയും അലകളിളക്കുന്ന ഗംഗാപ്രവാഹവും വർണ്ണപ്രകാശം പ്രതിഫലിപ്പിക്കുന്ന വിസ്തൃത ഹിമധാരയും അനന്തമായ ശാന്തിതത്വത്തിന്റെ പ്രത്യക്ഷദർശനങ്ങളായി ഇവിടെ നിലകൊള്ളുന്നു. ഈ സുന്ദര സ്വർഗ്ഗത്തിലും അവിനാശിയായ ജീവനെ ഗ്രസിച്ച "അജ്ഞാതമേഘം" മരണഭീതിയുടെ നിഴൽ പരത്തുന്നു. വേദദർശനങ്ങൾ അനുഭവജ്ഞാനസമ്പത്തായി മാറ്റുന്ന ഈ ദിവ്യഭൂമി സ്വർഗ്ഗനരകങ്ങളുടെ അർത്ഥശൂന്യത പ്രകടമാക്കി സച്ചിദാനന്ദ ലഹരിയിൽ ബ്രഹ്മതത്വത്തിൽ ലീനമാകുന്നു. എങ്കിലും അജ്ഞാതതിമിരാന്ധത ഇവിടെ സഞ്ചാരിയെ നിർവീര്യനാക്കുന്നു, തളർത്തുന്നു, വിവശനാക്കുന്നു, നിസ്സഹായനാക്കി മാറ്റുന്നു.

നേരം വൈകി. ജീവിത മരണങ്ങളിലെവിടെയാണെന്നറിയാനാകാതെ ഏതോ യാന്ത്രികതയിൽപെട്ട് ഞങ്ങൾ മുന്നോട്ട് നീങ്ങിക്കൊണ്ടിരുന്നു. ഏതാണ്ട് ഒരു കിലോമ[illegible] ദൂരം മുന്നോട്ടുപോയിക്കാണും വീണ്ടും പഴ[illegible] പടിപാത അവസാനിച്ചു. മുൻപിലായി ഉരുൾ പൊട്ടിത്തകർന്നു പാതാളക്കുഴിയിലേക്ക് ചിതറിക്കിടക്കുന്നു. ഞങ്ങളെ രക്ഷിക്കാനെത്തിയ ദൈവദൂതന്മാർ തന്നെ ഇവിടെയും ആശ്രയം. സർവ്വവും അവരിൽ അർപ്പിച്ച് കിഴുക്കാൻ തൂക്കായ ആ മൃത്യുവക്ത്രത്തിലേക്ക് പ്രവേശിക്കുകതന്നെ. ജോർജ്ജും, ബോസും ഷേർപ്പകൾക്കൊപ്പം ആ മരണക്കെണി താണ്ടുന്നത് ശ്വാസമടക്കിയും നിന്നിടത്തുനിന്നുതന്നെ അവരുടെ ജീവൻ പിടിച്ചു നിർത്താൻ അറിയാതെ പിന്നോക്കം ആയം പിടിച്ചും നിൽക്കേ ഞങ്ങളുടെ സ്ഥിതി മോശമായിക്കൊണ്ടിരുന്നു. അവരെ അക്കരെ എത്തിച്ചശേഷം ഉത്സാഹിയായ ഷേർപ്പാ യുവാവ് ഞങ്ങൾ നിന്നിരുന്ന ഭാഗത്തേക്ക് നീങ്ങി. പൊടുന്നനെ ദിഗന്തങ്ങൾ മുഴക്കിക്കൊണ്ട് ഞങ്ങൾ നിന്നിരുന്ന മലമുകൾ കിടന്നു കുലുങ്ങി. ഉഗ്രമായ മലവെള്ളപ്പാച്ചിൽ പോലെ പാറകൾ കൂട്ടംകൂട്ടമായി ആ പടുകൂറ്റൻ കൊടുമുടിയിൽ നിന്നും ചെങ്കുത്തായ ചരിവിലൂടെ കുത്തിമറിഞ്ഞുവരുന്നു. ആഗ്യം കൊണ്ടും തളർന്നുകുഴഞ്ഞ നാവുകൊണ്ടും ആകാവുന്നത്ര ഉച്ചത്തിൽ വിളിച്ചു—"രുക്കോ ജീരുക്കോ..." ആകാശത്തേക്ക് നോക്കിയിട്ട് അയാൾ വന്നവഴിക്ക് തന്നെ തിരിഞ്ഞോടി. നടപ്പാത അവസാനിക്കുന്നിടത്തു എഴുന്നുനിന്ന കൂറ്റൻ പാറയുടെ അടിയിലേക്ക് ഒതുങ്ങി ഇരുന്നുകൊള്ളാൻ അക്കരെ നിന്നും അവർ വിളിച്ചുപറഞ്ഞു. പപ്പനും ഞാനും ഉരുണ്ടുകൂടുന്ന അന്ധതമസ്സിൽ കണ്ണിറുക്കി അടച്ച് നിമിഷങ്ങളെണ്ണി പാറയ്ക്കടിയിലൊളിച്ചു. പ്രപഞ്ചം കീഴ്മേൽ മറിഞ്ഞു ഉഗ്രമായി ഗർജ്ജിച്ച് ഞങ്ങൾക്ക് തലയ്ക്കുമേൽ മറിഞ്ഞു. ശ്വാസമടക്കി ഞങ്ങൾ ഇരിക്കെ ഇടിമുഴക്കം രക്തധമനികളിൽത്തട്ടി ഹൃദയഗുഹയിൽ പ്രതിദ്ധ്വനിച്ചു. പിന്നത്തെ തികഞ്ഞ നിശ്ശബ്ദശൂന്യതയിൽ പ്രാണപ്രപഞ്ചത്തിൽ നിന്ന് ഒരഭൗമിക ഊഷ്മളത നേർത്തുനേർത്തു ഒരു ശ്വാസംപോലെ' ഇറങ്ങിവന്നു. ആത്മാവിനെ ചലനോന്മുഖമാക്കുന്ന ദൈവിക സാമീപ്യംപോലെ ഒരു നിതാന്തപ്രകാശം അന്ധതമസ്സുകീറി ഞങ്ങളിലെത്തി. സാവകാശം ആ കരിമ്പാറക്കുരയ്ക്കുള്ളിലെ കരുണാർദ്രമൂകതയിൽ നിന്നും സ്നേഹ വിവശതയുടെ നിറകണ്ണോടെ പുറത്തുവന്നു. ഇക്കരെ എത്തിയ ഷേർപ്പകൾ ഒരു കൈകൊണ്ട് ഞങ്ങളെ പിടിച്ചും മറുകൈയിലെ വടി നിലത്തുറപ്പിച്ചും പാറയുരുണ്ടുവരുന്നുണ്ടോ

...ശ്രദ്ധിച്ചും ഞങ്ങളെ ആ നൂൽപ്പാലം ...ത്തി.

അനന്തവിശാലതയിലെ ബിന്ദുമാത്രനായ സൂര്യബിംബത്തിന് ചുറ്റും വട്ടംകറങ്ങുന്ന അണുമാത്രമായ ഭൂമിയിലെ കോടാനുകോടി ജൈവരാശികളിലൊന്നുമാത്രമായ ഞാനെന്ന അസ്തിത്വത്തിന്റെ നിസ്സാരത മരണം മയങ്ങുന്ന ഈ ബലിക്കുന്നിലൂടെ മന്നോട്ടുനീങ്ങുന്തോറും ബോദ്ധ്യപ്പെട്ടുകൊണ്ടിരുന്നു. എങ്കിലും ഈ നിസ്സാരതയിൽ അപരാതപ്രതിബിംബിതമായിക്കൊണ്ടിരിക്കുന്നു. ഏതോ ഒരു ഉൾബോധം ഇതെല്ലാം അറിഞ്ഞുകൊണ്ടിരിക്കുന്നു. ഈ അറിവിനും ബോധത്തിനുമിടയ്ക്കുള്ള അകലം ഈ സുകൃതതടങ്ങളിൽ കുറഞ്ഞുകറഞ്ഞുവരുന്നു. എന്തൊക്കെയോ ഇനിയും ബോദ്ധ്യപ്പെടുത്താനെന്നവണ്ണം അനർത്ഥമുഹൂർത്തങ്ങളുടെ കഷ്ട നിമിഷങ്ങൾ ഘോഷയാത്രയായി ഒന്നിനു പിറകെ ഒന്നായി വന്നുകൊണ്ടിരിക്കുന്നു.

അടുത്ത വളവ് പിന്നിട്ടപ്പോൾ വിനാശം നിഴൽ പരത്തിയ അഗാധഗർത്തത്തിലേക്ക് പഴയപടി പാത പൊടുന്നനെ അവസാനിച്ചു. ദുരന്തത്തിലേക്ക് വയ്ക്കേണ്ടുന്ന അടുത്ത ചുവടറച്ച് ഒരു നടുക്കത്തോടെ നിന്നു. ഞാനെന്നും എന്റേതെന്നുമുള്ള മിഥ്യാഭ്രമം സൃഷ്ടിച്ച വിഭ്രാന്തി സർഗ്ഗവിഹീനമാക്കിയ ഒരു തരം *ജഡത്വം സ്വർഗ്ഗനരകങ്ങൾ* പരസ്പരം മത്സരിക്കുന്ന ഈ മൃത്യുഘട്ടം കണ്ടന്ധാളിച്ച ഞങ്ങളെ പൂർണ്ണമായും സ്ഥബ്ധരാക്കി. ഒന്നിനുപുറകേ ഒന്നായി നേരിടേണ്ടിവന്ന അനർത്ഥ മുഹൂർത്തങ്ങളുടെ പരിഭ്രാന്തിയിൽ, അഗാധതയുടെ പേടിസ്വപ്നത്തിൽ അടുത്ത നിമിഷത്തെക്കുറിച്ചൊന്നും ചിന്തിക്കാനാകാതെ ആ പാതാളക്കൊക്കയുടെ വിളുമ്പിൽ ഞങ്ങൾ ഷേർപ്പകളുടെ കാരുണ്യം കേണുനിന്നു. അവരുടെ കരുണാപൂർണ്ണമായ വാത്സല്യത്താൽ പരിലാളിതരായി മരണത്തിൽ നിന്നും ഒരു പുതുജന്മത്തിലേക്ക് ഒരിക്കൽകൂടി കടന്നു. അമ്മേ! കാരുണ്യവതീ *ഗംഗേ!* മഹാകലുഷഹന്ത്രീ, ദുരിതനാശിനീ, പൂർണ്ണബ്രഹ്മസ്വരൂപിണീ അവിടത്തെ അനന്തസാദ്ധ്യതകൾക്ക് മുന്നിൽ അണുമാത്രനായ ഞാനെന്ന അസ്തിത്വം എപ്രകാരമാണ് അവിടുന്നു നിലനിർത്തുന്നതെന്ന് ആർക്കാണ് ഊഹിക്കുവാൻ കഴിയുക.

ജനിമൃതികൾ ആവർത്തിക്കപ്പെടുന്ന എത്രയെത്ര കടമ്പകളാണ് അമ്മേ, *മഹാമൃത്യുപ്രദായനീ* അവിടത്തെ പ്രഭവ സ്ഥാനത്തേക്കിനിയും കടക്കേണ്ടിവരുക. അതിവികടമായ ഈ മാർഗ്ഗം അമൃത്യകിരണങ്ങളുടെ ദുർജ്ജേയ മേഖലകൾ സ്വപ്നം കണ്ട് മയങ്ങുന്ന വിശാലതയിലേക്ക് സൗമ്യമായി നീങ്ങിത്തുടങ്ങി. നിശ്ചലതയുടെ അനന്തശാന്തിയിൽ വിജയിക്കുന്ന അതിവിശാലമായ ഭോജ്‌വാസ് മൈതാനം ഒരു സുന്ദരസ്വപ്നം പോലെ നിമ്നദേശത്തുതെളിഞ്ഞു. നാലുപാടും വിജയിക്കുന്ന മേര്, സുമേര്, ഭൃഗു, ഭാഗീരഥ പർവ്വം, മന്ദ, സുദർശന പർവ്വതം എന്നീ ശുഭ്രവർണ്ണ ഹിമശൃംഗങ്ങൾ ചക്രവാളമുരുമ്മി നിന്നു ഹിമവൽ ഗാംഭീര്യത്തെ വെളിവാക്കുന്നു.

ഒരുകാലത്ത് ഭൂർജ്ജവൃക്ഷങ്ങളുടെ നിബിഡവനമായിരുന്ന ഈ പ്രദേശം ''ഭൂർജ്ജവാസ'' എന്ന പേരിലായിരുന്നു അറിയപ്പെട്ടിരുന്നതെങ്കിൽ ഇന്ന് ഇവിടെ അന്യം നിന്നുപോയ ഭൂർജ്ജതരുക്കളുടെ നനുത്ത സ്മരണ ചികയുന്ന ഭോജ്‌വാസ് ആണ്.

മഹാപർവ്വത ഭേദിനിയായ മാതൃഗംഗയുടെ ഈ ലോല തടങ്ങളിലെ ഉദ്യാനമനോഹാരിതയിൽ ഒഴുകിനടക്കുന്ന ശൈത്യസമീരൻ സുരലോകഗീതികളാൽ പ്രകൃതിയുടെ അനതിശയ സൗന്ദര്യത്തെ പാടിപ്പുകഴ്ത്തുന്നു. പുനർജ്ജനിയുടെ നിർവൃതിയിൽ കൈവന്ന ഈ അരണ്ട പ്രകാശത്തിനുചുറ്റും ചില വിദേശികൾ മൗനംഗ്രസിച്ച മുഖവുമായി തീ കായുന്നു. ഒപ്പം ഒരു വനിതയും. പ്രകൃതിയുടെ നിഗൂഢത ചികയുന്ന അവളുടെ കണ്ണുകളിൽ പർവ്വത ശിഖരങ്ങളുടെ പ്രശാന്തത ലയിച്ചു കിടക്കുന്നു. ചുവരിൽ ഓളം വെട്ടുന്ന പ്രകാശത്തിൽ ഒരു രജതഫലകം ഏതോ ചില പൂർവ്വകാലസ്മരണകൾ തെളിക്കുന്നു. പർവ്വതാരോഹക സംഘങ്ങൾ പതിവായി താവളമടിക്കാറുള്ള ഭോജ്‌വാസയ്ക്ക് ഒരായിരം കഥകൾ പറയാനുണ്ട്—ഞങ്ങൾ ഇപ്പോളിരിക്കുന്ന ഈ മുറിയുടെ തന്നെ കഥ. ഇവിടെ



ഭാഗീരഥപർവ്വതം—ഗംഗയുടെ ഉത്ഭവസ്ഥാനം

അനർഘനിമിഷങ്ങളുടെ വികാരസാന്ദ്രതയിൽ വിതുമ്പി നിൽക്കേ നീലാകാശത്തിന്റെ അപാരതയിൽ സന്ധ്യാനക്ഷത്രങ്ങൾ തെളിഞ്ഞു. ഈ അലൗകിക സുഷമാവിലാസത്തിൽ, അപാരനിശ്ചലതയിൽ ഒരു വിസ്മൃതിയുടെ രോമഹർഷംപോലെ വിസ്മയസ്തിമിതരായി ഏറെനേരം നിന്നുപോയി. ലാൽ ബിഹാരിബാബയുടെ ആശ്രമത്തിൽ നിന്നും മണികൾ മുഴങ്ങി. ഏതോ ഒരു സുന്ദര സ്വപ്നത്തിന്റെ വിസ്മൃതിയിൽ ആശ്രമവാതിൽ തെളിഞ്ഞു. വിസ്മയം സ്ഫുരിക്കുന്ന നോട്ടവുമായി ഒരു മനുഷ്യൻ ഞങ്ങളെ കാത്തുനിൽക്കുന്നു. കീറിപ്പറിഞ്ഞു കരിയും പൊടിയും പുരണ്ട വേഷം. ഒരു നറുസുസ്മിതത്താൽ ഞങ്ങളെ എതിരേറ്റു. ആ മനുഷ്യനോടൊപ്പം ഞങ്ങൾ പുകനിറഞ്ഞിരുൾ പടർന്ന ഒരു മുറിയിലേക്ക് കടന്നു. അവിടെ അഗ്നികുണ്ഡത്തിൽ നിന്നുയർന്ന ജ്വാല ഗീതറിയ പണ്ട് താവളമടിച്ച സന്ന്യാസിമാരുടെയും അജപാല ബാലന്മാരുടെയും കഥ. ഇവിടെ അന്തിയുറങ്ങി പുലർച്ചയ്ക്ക് മഹാഹിമധാരയിലേക്ക് നടന്നകന്നു. ഇനിയൊരിക്കലും മടങ്ങിവരാതെ എന്നെന്നേക്കുമായി മറഞ്ഞവരുടെ കഥ.

ഹോമാഗ്നിയിൽ നിന്നുയർന്ന പ്രകാശത്തിന്റെ പ്രഭയിൽ രജതഫലകം ഒന്നുകൂടി പ്രകാശിച്ചു. ആ നേരിയ പ്രകാശത്തിൽ ഭാരതത്തിന്റെ പ്രഥമപർവ്വതാരോഹകയായ സുജാതാഗുഹയുടെ സ്മരണ തെളിഞ്ഞു. ഇൻഡ്യാക്കാരും വിദേശികളുമടങ്ങുന്ന സ്ത്രീകളുടെ മലകയറ്റസംഘം ഭോജ്‌വാസയുടെ കൊടിയ ശൈത്യത്തിൽ താവളമടിച്ചിരിക്കുന്നു. സുജാതയുടെ നേതൃത്വത്തിൽ വനിതകളുടെ ഈ സംഘം ഗംഗ കടന്ന് ഈ മഹാഹിമധാരയിലൂടെ അടുത്ത പുലർച്ചയ്ക്ക് യാത്ര തുടരും. മേരുഹിമധാരയുടെയും ഗംഗോത്തരി

ഹിമധാരയുടെയും മദ്ധ്യേ ഗോമുഖത്തിൽ നിന്ന് രണ്ട് മൈൽ മുകളിൽ സ്ഥിതി ചെയ്യുന്ന തപോവനമെന്ന ഹിമവനം കടന്നു ശിവലിംഗ ശിഖരം കീഴടക്കുകയാണ് ഈ സംഘത്തിൻെറ ലക്ഷ്യം.

കത്തിപ്പടരുന്ന ഹോമാഗ്നിയുടെ ചൂടിൽ ഭോജ്‌വാസയുടെ കൊടിയ ശൈത്യമകറ്റിയും, നീലാകാശത്തിലെ താരാപഥങ്ങളോട് കുശലം പറഞ്ഞും, മഹാപാപഹന്ത്രിയായ ഗംഗാമാതാവിൻെറ മധുരമന്ത്രണ ലഹരിയിൽ പൂർവ്വകാലസ്മരണകൾ അയവിറക്കിയും രാത്രിയാമങ്ങൾ കടന്നുപോയി. അടുത്ത പുലർച്ചയ്ക്ക് ആ ശ്രമത്തോട് വിടപറഞ്ഞു ഇളകിമറിയുന്ന ശൈത്യഗംഗാപ്രവാഹം മുറിച്ചുകടന്നു ധവള വർണ്ണ ഹിമധാരയിലൂടെ സുജ്ഞാതയുടെ നേതൃത്വത്തിൽ പർവ്വതാരോഹകസംഘം നടന്നുമറഞ്ഞു.

അതീവദുർഘടകം പിടിച്ച ശിവലിംഗാരോഹണദിനങ്ങൾ ഒന്നൊന്നായി കടന്നുപോയി. നാളുകൾക്കുശേഷം മടങ്ങിയെത്തിയ സംഘത്തിൽ സുജ്ഞാതാഗുഹ ഇല്ലായിരുന്നു. ശിവലിംഗത്തിൻെറ നെറുകയിലെവിടെ വച്ചോ പിടിവഴുതി അഗാധതയിലേക്ക് മറിഞ്ഞ സുജ്ഞാതയുടെ യാത്രാമൊഴിയുമായി എത്തിയ പ്രഭാതം ഭോജ്‌വാസയിൽ പരത്തിയ ദുർദ്ദിനമൂകത ഇന്ന് ഒരു സ്മരണാകുടീരമായി, ഇവിടെ യാത്രികർക്ക്, തലചായ്ക്കാനിടമായി സൗഖ്യം പകരുന്നു. ഗംഗോത്രീ ഹിമധാരയുടെ നിഗൂഢതകളിലെവിടെയോ അന്ത്യവിശ്രമം കൊള്ളുന്ന അതിധീരയായ നിൻെറ നാമം കുറിച്ചിട്ട ഈ രജതഫലകം ഒരു സ്മരണയായി ഇവിടെ ഇരുളിൽ മയങ്ങുന്നു. അമ്മേ! നിനക്കുവേണ്ടി സമർപ്പിക്കപ്പെട്ട ഈ മുറിയിൽ നിൻെറ പേര് കുറിച്ചിട്ട രജതഫലകം നോക്കിയിരിക്കേ ഞങ്ങൾ പിന്നിട്ട കഷ്ടവ്യാകുലതകളുടെ അനർത്ഥമുഹൂർത്തങ്ങൾക്കർത്ഥം നഷ്ടമാകുന്നു.

ഇതേ ശിവലിംഗശിഖരം കീഴടക്കാനെത്തിയ പർവ്വതാരോഹകരാണ് ഞങ്ങൾക്കെ... പ്പോൾ ഈ ഹോമാഗ്നിയുടെ ചൂട് പങ്കിടു... നാളെ പുലർച്ചയ്ക്ക് നിങ്ങൾ ഈ ആ... വിടും. മറ്റൊരു വഴിക്കുകൂടി ഞങ്ങ... ഗോമുഖത്തേക്ക് പോകും. പരിചയപ്പെട... ലുകൾക്കും പിരിഞ്ഞുപോകലുകൾക്കും ഇപ്പോൾ ഒരേ സാന്ദ്രത. എങ്കിലും ഈ ഹോമാഗ്നിയുടെ അരണ്ടപ്രകാശത്തിൽ അവ്യക്തമായ നിങ്ങളൊരോരുത്തരുടെയും മുഖവും തികഞ്ഞ മൗനവും മനസ്സിൻെറ ഏതോ കോണുകളിൽ മായാത്ത രേഖാചിത്രങ്ങൾ രചിക്കുന്നു. അവാച്യമായ സ്നേഹാനുഭൂതിയുടെ ലോലതരംഗങ്ങൾ ഉയർത്തുന്ന ഈ ദിവ്യഭൂമിയും ത്രൈലോക്യപാവനിയായ ഭാഗീരഥിയും സർവ്വതിനും സാക്ഷിഭൂതയായി ഇവിടെ എക്കാലവും നിലനിൽക്കും!

ഏറെനേരത്തെ വിശ്രമത്തിനുശേഷം ഞങ്ങൾ പുറത്തിറങ്ങി. സുവർണ്ണ കാന്തി കണ്ണുചിമ്മുന്ന ഇരുണ്ട നീലാകാശം. നീലനിലാവൊളിയിൽ പൊതിഞ്ഞ വെള്ളിമലകൾ. ആഞ്ഞടിക്കുന്ന ശൈത്യക്കാറ്റിൽ ഊളിയിടുന്ന ഗംഗാരവ ലഹരി. ഉരുളൻ കല്ലുപാകി ഉദ്യാനമനോഹാരിതയിൽ ഗംഗയിലേക്ക് നീളുന്ന നടപ്പാത. പാതയ്ക്ക് വലതുഭാഗത്തായി തീജ്വാലയുടെ അരണ്ടപ്രകാശത്തിൽ തെളിയുന്ന കളിവള്ളത്തിൻെറ ആകൃതിയിലുള്ള രണ്ട് കൊച്ചുടെൻറുകൾ. ഗംഗോത്രി മഹാഹിമധാര നോക്കി മൗനമായിരിക്കുന്ന രണ്ട് വൈദേശിക പർവ്വതാരോഹകർ. ഇടതുഭാഗത്തായി കൊടിയ ശൈത്യം ഭേദിച്ചുകത്തിയുയരുന്ന അഗ്നിജ്വാലകൾ. അഗ്നികുണ്ഡത്തിനുചുറ്റും കുത്തിയിരുന്നു തീകായുന്ന മലകയറ്റസംഘത്തിൻെറ വഴികാട്ടികളായ ഷേർപ്പകൾ. നീലാകാശത്തിൻെറ നിഗൂഢതയിൽ കണ്ണുചിമ്മുന്ന ജ്യോതിർഗോളങ്ങൾക്ക് ചോട്ടിൽ, ഹിമഗിരിയുടെ ഈ ഏകാന്തവിശാലതയിൽ ഘോരശൈത്യത്തെ

...ജീവിക്കാൻ വല്യസന്നാഹങ്ങളൊന്നുമില്ലാതെ രാത്രി കഴിച്ചുകൂട്ടുന്ന ഈ വഴിക്കാട്ടികളുടെ ജീവിതം അതിവിചിത്ര തരമെന്നേ പറയാനാകു. അവരോടൊപ്പം കുശലം പറഞ്ഞുകൊണ്ട് ഏറെനേരം ഇരുന്നു. സിര തുളച്ചുകയറിയ ശൈത്യവാതത്തിന് ശക്തിയേറിയതോടെ ഞങ്ങൾ ആശ്രമത്തിലേക്ക് മടങ്ങി.

ഭോജ് വാസയിലെ പ്രകൃതിയുടെ പൂർണ്ണ നൈർമ്മല്യവും മൂർത്തീകരിച്ച ആ ആശ്രമ പരിചാരകൻ ഭക്ഷണം തയ്യാറാക്കി ഞങ്ങളെ കാത്തിരിക്കുകയായിരുന്നു. ഭക്ഷണം പാചകം ചെയ്തുതരുന്നതിലും സൗകര്യപ്രദമായി തീക്കുചുറ്റും തണുപ്പേൽക്കാതെ സ്വസ്ഥമാക്കി ഇരുത്തുന്നതിലും, വിശ്രമിക്കാൻ കിടക്ക ഒരുക്കുന്നതിലും, ഒക്കെ കാണിച്ച അനന്യ സാധാരണമായ ശുഷ്ക്കാന്തിയും ശ്രദ്ധാ ഭക്തിയും മൺമറഞ്ഞുകൊണ്ടിരിക്കുന്ന ഒരു പൗരാണിക സംസ്കാരത്തിൻെറ അവസാന ജ്യോതിസ്സായി ഇവിടെ പ്രകാശിക്കുന്നു. അപ്പോൾ കുടിക്കാൻ ചായ തരുമ്പോഴും, പാത്രം തിരിച്ചുവാങ്ങുമ്പോഴും, ഒക്കെ ഏറെ നിഷ്ക്കളങ്കതയോടെ അറിയാവുന്ന ഇംഗ്ളീഷിൽ "ടാങ്ക്യൂ... ടാങ്ക്യൂ..." എന്നു ഒരു പ്രത്യേക ഈണത്തിൽ ആവർത്തിച്ചുകൊണ്ടിരുന്ന ആ പ്രാകൃതവേഷക്കാരൻ ഹിമഗിരിയുടെ മുഴുവൻ നന്മയും മനുഷ്യ രൂപത്തിൽ മൂർത്തികരിച്ച ഏതോ ഒരു അതിമാനവൻ തന്നെ!

മന്ത്രോച്ചാരണവും മണിയൊച്ചയും പൂജാമുറിയിൽ നിന്നും വളരെ നേരമായി കേൾക്കുന്നു. ഞങ്ങൾക്ക് സമീപമിരുന്ന സാധു അഗ്നികുണ്ഡത്തിൻെറ ഊഷ്മളതയിൽ ചിലമ്പി നിറയ്ക്കാൻ തുടങ്ങി. മലകയറ്റസംഘം പുറത്തെ ടെൻറുകളിലേക്ക് പൊയ്ക്കഴിഞ്ഞു. തീ കെടാതെ സൂക്ഷിച്ചും ചായ തിളപ്പിച്ചു തന്നും നന്ദി പറഞ്ഞും ഞങ്ങൾക്കൊപ്പം ഇരിക്കുകയായിരുന്ന പരിചാരകൻ ഉള്ളിലേക്കുപോയി. പൂജാദികൾക്കുശേഷം പുറത്തുവന്ന ബാബ പ്രസാദം ഞങ്ങൾക്ക് തന്നശേഷം അഗ്നികുണ്ഡത്തിന് സമീപം ഇരുന്ന് സരസമായി സംസാരിക്കാൻ തുടങ്ങി. ബാല്യത്തിലേ സന്ന്യാസം ആഗ്രഹിച്ച അദ്ദേഹം ഗൃഹസ്ഥാശ്രമിയായി പ്രാരബ്ധകർമ്മ സഞ്ചയമായ സംസാരത്തിലൂടെ സഞ്ചരിച്ച് ഹിമസാനുക്കളിൽ സന്ന്യാസിയായി എത്തിച്ചേർന്ന അനുഭവകഥ കേട്ട് ഞങ്ങൾ ഏറെനേരം ഇരുന്നുപോയി. പിന്നെ കിടക്കാമെന്നുറച്ച് ഉള്ളിലേക്കു നീങ്ങി.

അന്ധതമസ്സ് നിദ്ര കൊള്ളുന്ന ആ കിടക്കറയിൽ മെഴുകുതിരി കൊളുത്തി ഞങ്ങൾ കടന്നു. നിലത്ത് കരിമ്പടവും രജായിയുമൊക്കെ വിരിച്ചു സജ്ജമാക്കിയിരിക്കുന്നു. മഞ്ഞൂറുന്ന ഭിത്തിയിലൂടെ ശൈത്യപ്രസരണം ശക്തിയായി തുടങ്ങിയിട്ടുണ്ട്. കരിമ്പടം ചുറ്റി ഞങ്ങൾ കിടക്കയിലിരുന്നു. പുറത്ത് അലമുറയിട്ടുകൊണ്ട് ശൈത്യവാതം ആഞ്ഞുവീശാൻ തുടങ്ങി. ആശ്രമമേൽക്കൂര ഇടയ്ക്കിടയ്ക്ക് ഗർജ്ജിച്ചുകൊണ്ടിരുന്നു.

മനസ്സിൽ കഴിഞ്ഞ പകൽ പിന്നിട്ട ദുർഘട സന്ധികളുടെ ഘോഷയാത്ര തുടങ്ങി. പർവ്വത ശിഖരങ്ങൾ ഘോരഗർജ്ജനത്തോടെ ഇടിഞ്ഞുചിതറുന്നു. അഗാധതയിൽ ഗംഗ കുലം കുത്തി മറിഞ്ഞാർത്തിരമ്പുന്നു. ഭയാനക ഗർത്തത്തിൻെറ വിളുമ്പിൽ ചവിട്ടിയ പാറയിളകിത്തെറിച്ചു മരണവക്ത്രത്തിൽ തൂങ്ങിക്കിടക്കുമ്പോൾ കരിമ്പാറക്കൂട്ടം അതിവേഗത്തിൽ മലമുകളിൽ നിന്നും പാഞ്ഞടുക്കുന്നു. അലമുറയിടണമെന്നുണ്ട്. എഴുന്നേറ്റുപുറത്തേക്കോടണമെന്നുണ്ട്. ഒന്നിനും കഴിയുന്നില്ല. കണ്ണടച്ചാലും തുറന്നിരുന്നാലും മലയിടിച്ചിലിൻെറ ഭീകര ദൃശ്യങ്ങൾ. അന്ധതമസ്സ് ഞെരിച്ചമർത്തിയ ശ്വാസത്തിനുവേണ്ടി വായ് തുറന്നു പ്രാണൻ വിഴുങ്ങിത്തുടങ്ങി. കൂരിരുളിൻെറ ഭീകരത വിഴുങ്ങിക്കഴിഞ്ഞ ഭയാനകനിമിഷങ്ങൾ. മോഹങ്ങൾ, ആഗ്രഹങ്ങൾ, താല്പര്യങ്ങൾ, ബന്ധങ്ങൾ, ഓർമ്മകൾ ഒക്കെ ഒന്നൊന്നായി തകർന്നടിയുന്നു. മഹാമൃത്യുപ്രദായിനീ, മാതൃഗംഗേ! അവിടത്തെ നിഗൂഢ സൗന്ദര്യത്തിൽ ഒളിമിന്നുന്ന ആധിദൈവികത ഏതൊരു സഞ്ചാരിയേയും ജീവൻ മരണ സന്ധിയിലൂടെ ഇവിടെ കടത്തുന്നു. അദ്ധ്യാത്മികതയ്ക്കിവിടെ പുതിയ മാനങ്ങൾ കൈവരുന്നു.

ശൈത്യക്കാറ്റിൻെറ പ്രചണ്ഡാരവത്തിൽ കുരുങ്ങി യാമങ്ങൾ ഒന്നൊന്നായി വിടുതലിനു കേണു. കരിമ്പടവും രജായിയും കുളിരുകോരുന്ന നിദ്രാവിഹീനരാത്രി വല്ലവിധവും അവസാനിക്കാറായി. ശൈത്യവാതത്തിൻെറ ശക്തി കുറഞ്ഞുതുടങ്ങി. ദേഹാഭിമാനജന്യങ്ങളായ സുഖദുഃഖ സങ്കല്പങ്ങൾ ഉണർത്തിവിട്ട മൃത്യുഭീതി സൃഷ്ടിച്ച ദുശ്ശകുനസ്വപ്നങ്ങൾ അവിനാശിയായ ജീവനെ വിട്ടകന്നു തുടങ്ങി. ബാബയുടെ മന്ത്രോച്ചാരണങ്ങൾ മുഴങ്ങി കേൾക്കുന്നു. ഞങ്ങൾ ഓരോരുത്തരായി കിടപ്പറവിട്ടു അഗ്നികുണ്ഡത്തിനരികിലേക്ക് നീങ്ങി. പരിചാരകസ്വാമിയുടെ നിറഞ്ഞ മനസ്സ് പകർന്ന ചൂടുചായ കുടിക്കവേ പർവ്വതാരോഹകരുമെത്തി. വിറയ്ക്കുന്ന ചുണ്ടുകളിൽ ഉടക്കിവീണ "സുപ്രഭാത"ത്തിനൂഷ്മളത പകരാൻ അവരും ആ ഹോമാഗ്നിക്കുചുറ്റും ഇരുന്നു.

സുവർണ്ണശോഭ ഒളി ചിതറുന്ന തെളിഞ്ഞ ആകാശശൂന്യതയിലേക്ക് സത്യജ്ഞാന സ്നേഹ സൗന്ദര്യസന്ദേശവുമായി പകലോൻ ഭാഗീരഥ പർവ്വതത്തിൻെറ ശുഭ്ര ശിഖരങ്ങൾക്ക് മുകളിലൂടെ ഉയരുന്നു. നവ്യ പ്രകാശം ഒഴുകിനടക്കുന്ന കനകവർണ്ണഹിമധാര. പ്രശാന്തഗംഭീരമായി പ്രശോഭിക്കുന്ന ഉത്തുംഗങ്ങളായ പ്രാലേയ പംക്തികൾ. സ്വപ്ന യാഥാർത്ഥ്യങ്ങളിലെവിടെയാണെന്നറിയാനാകാത്ത മായികപ്രപഞ്ചം. ഏതാണ്ട് 8 മണിയോടെ ഞങ്ങൾ ഗോമുഖി ലക്ഷ്യമാക്കി ഗംഗയുടെ വടക്കേ കരവഴിയും പർവ്വതാരോഹകരുടെ സംഘം ഗംഗ കടന്നു തെക്കുഭാഗത്തുള്ള ഹിമസംഘാതത്തിലൂടെയും നടത്ത ആരംഭിച്ചു. അതിവിശാലമായ ഗംഗോത്തരീ മഹാഹിമധാരയിലൂടെ വൻചുമടുമായി നടന്നുനീങ്ങുന്ന അവർ അകന്നകന്നു പൊട്ടുപോലെ മറഞ്ഞു.

പ്രഭാതകിരണങ്ങൾ മിന്നിച്ചിതറുന്ന

ഗംഗ

…മധാരയുടെ ശിഖരദേശങ്ങളിലവിട…യായി ഉരുകിത്തുടങ്ങുന്ന ഹിമകണങ്ങൾ …ത വർണ്ണപ്രഭങ്ങളായ ശ്രോതസ്സുകളായി …ുകിയിറങ്ങുന്നു. രക്തവർണ്ണ, സ്വച്ഛനന്ദ, …മേര്, കീർത്തി, ചതുരംഗി തുടങ്ങിയ ഒട്ടനവധി ജലധാരകൾ പല മാർഗ്ഗങ്ങളിലൂടെ ശിവലിംഗം, മേര്, മന്ദ, ഭാഗീരഥ പർവ്വതം, സുമേര് തുടങ്ങിയ പർവ്വത ശിഖരങ്ങളെത്തഴുകി ഈ പുണ്യശ്രോതസ്സിലെത്തിച്ചേരുന്നു.

ഞങ്ങൾക്കുമുമ്പിൽ ഗംഭീരങ്ങളായ ശൈലോച്ചയങ്ങൾ പൊട്ടിത്തകർന്നു കണ്ണെത്താത്ത ദൂരത്തിൽ കരിമ്പാറ ചിതറിക്കിടക്കുന്നു. പടുകൂറ്റൻ പാറക്കെട്ടുകളിൽ മഞ്ഞു പെയ്തുറഞ്ഞിരിക്കുന്നു. പാറകളിൽ നിന്നും പാറക്കെട്ടുകളിലേക്ക് ചാടിയും മഞ്ഞിടുക്കുകളിൽ സശ്രദ്ധം ചുവടുവച്ചും ഗംഗാരവലഹരിയിൽ പുളകം കൊണ്ടും പശ്ചിമദിക്കിലെ അതിവിശാലഹിമപ്പരപ്പിൽ തട്ടിച്ചിതറി ഓളം വെട്ടുന്ന സൂര്യകിരണങ്ങളിൽ കണ്ണഞ്ചിയും ഭയന്നും ആഹ്ളാദിച്ചും ഗംഗോല്പത്തി ദർശന സൗഭഗത്തിന് ഞങ്ങൾ അടുക്കുകയാണ്. അല്ലയോ മഹാഭാഗാ, ദിവ്യസ്ഥാന നിവാസിനീ, സലില സൗഭഗത്താൽ കരുണാവർഷം ചൊരിയുന്ന ഗംഗേ, കോടാനുകോടി പക്ഷിപ്രാണിമൃഗസഞ്ചയങ്ങൾക്ക് ജീവാമൃതലഹരി പകരുന്ന നിർമ്മല മൂർത്തേ! ഭീതിദമായ തീരസ്ഥലികൾ ഉദ്ദീപിപ്പിക്കുന്ന നിരാലംബതയിൽ കരുണാവർഷം ചൊരിയുന്ന ജഗദംബികേ, നിന്റെ അതുലിതമഹിമാവിലാസം അവർണ്ണനീയം... അവർണ്ണനീയം!

''രണഭൂമിയെപ്പോലെ ഭയാനകമായ'' ഈ അമാനവസ്ഥലിയിൽ ആഞ്ഞടിക്കുന്ന പ്രചണ്ഡവാതം ഹിമസംഘാതങ്ങൾക്കുമകലെ യക്ഷനഗരികളിലെ രുദ്രവീണകൾക്കുശ്രുതി ചേർക്കുന്നു. കാമാർത്തകളായ യക്ഷസ്ത്രീകൾ പർവ്വതീയയുവാക്കളെ തേടി അലയുന്ന സ്വർണ്ണ ശൃംഗങ്ങളുടെ സുവർണ്ണ താഴ്‌വാരത്തിലെ അമിതാവേശഭൂമിയിലാണ് ഇപ്പോൾ ഞങ്ങൾ. മഹാപാപ ഹാരിണി, പരമാഹ്ളാദദായിനീ, നിന്റെ തീരസ്ഥലികളിലെ അത്ഭുതദൃശ്യങ്ങളിൽ ദുഃഖസന്താപങ്ങൾ ഒന്നൊന്നായി വിസ്മൃതമാകുന്നു. മഞ്ഞുരുകുമ്പോലെ മനസ്സ് അനുനിമിഷം ആർദ്രമാകുന്നു.

സുവർണ്ണ പ്രഭങ്ങളായ ശൈലോച്ചയങ്ങൾക്ക് മദ്ധ്യേ രജതവർണ്ണാങ്കിത കാന്തി ചൊരിഞ്ഞുകൊണ്ട് ഗംഗോത്രീ ഹിമധാരയുടെ മുഖച്ഛവിദ്രമായ ശ്രീഗോമുഖം പ്രത്യക്ഷമായി. ഇന്ദ്രനീല സദൃശമായ ആകാശ വിതാനത്തിനുചോട്ടിൽ മരതക വർണ്ണമാർന്ന മഞ്ഞുപാറകളിൽത്തട്ടിച്ചിതറുന്ന മാരിവില്ലൊളിയുടെ സ്നിഗ്ദ്ധസൗന്ദര്യത്തിൽ വെള്ളിനൂലിഴകളായി അമൃതഗംഗ ഊർന്നിറങ്ങുന്നു. ഇവിടെ ഹിമസംഘാതങ്ങൾക്കുമദ്ധ്യേ വിജയിക്കുന്ന സമതല ഭൂമിയിലെ ഹിമഗുഹയിൽ നിന്നും ബ്രഹ്മാണ്ഡ ഭേദിനിയായ ഭാഗീരഥി അത്യന്ത നിർമ്മലയായി, മഹാവേഗയായി പത്തമ്പതടി വീതിയിൽ പൊടുന്നനെ പ്രത്യക്ഷപ്പെടുന്നു. മാതൃഗംഗേ! മഹാപാതക നാശിനി, ശ്രോതസ്വിനി, പരമവേഗിനി, നിന്റെ അതുലിത സൗന്ദര്യധോരണിയിൽ ലൗകിക ചിന്തകൾക്കോ, ഭൗതിക പ്രഹസനങ്ങൾക്കോ, മാനാഭിമാനസങ്കല്പങ്ങൾക്കോ, പണ്ഡിത പാമര ഭേദങ്ങൾക്കോ, ''ദേശകാല വസ്തുക്കളുടെ സ്മരണകൾക്കോ'' ഒന്നിനും സ്ഥാനമില്ല തന്നെ. അമ്മേ, സ്വർണ്ണ ശൃംഗപ്രഭേദിനീ, ദിവ്യസ്ഥാനനിവാസിനീ, മഹാപർവ്വത ഭേദിനീ, മഹാമോക്ഷ പ്രദായനീ, അവിടത്തെ ദർശന സൗഭഗം അതീവ ദുർലഭം അമ്മേ!

നിതാന്തശാന്തിയിൽ ലയിച്ചുകിടക്കുന്ന ഈ അപരിമേയ സൗന്ദര്യലഹരിയിൽ എവിടെ നിന്നോ രണ്ട് ഇണപ്രാവുകൾ ചിറകടിച്ചുയരുന്നു. ഇവിടെ സത്യശാന്തി സ്നേഹദർശനങ്ങൾ സമന്വയിക്കുന്നു. വിഷ്ണു പാദാർഘ്യസംഭൂതയായ ഈ സുരസരിത്ത് പൃഥ്വിയിലവതരിക്കുന്ന പ്രശാന്തൈകാന്തമായ ഈ ഹൈമവതഭൂമി സ്വപ്നജാഗ്രത്ത് സമസ്യ പോലെ നിത്യവിസ്മൃതിയുടെ നിതാന്തശാന്തി ചൊരിയുന്നു.



ഗംഗോത്രി മഹാഹിമധാര

കോടാനുകോടി ജീവന്മാർക്ക് ദുഷ്പ്രാപമായി ഇന്നും നിലകൊള്ളുന്ന ഈ തീരസ്ഥലികളിലെ അഭൗമിക കാന്തി പ്രസരത്തിന്റെ ദിവ്യശോഭയിൽ ഒരു ആയുഷ്ക്കാല കർമ്മങ്ങൾ കൃതാർത്ഥമാവുന്നു. ഏതോ ദേശത്തിൽ ജനിച്ചും വളർന്നും ഏതേതൊക്കെയോ കർമ്മങ്ങൾ അനുഷ്ഠിച്ചും , സൗഹൃദങ്ങളും ശത്രുതകളും സൃഷ്ടിച്ചും, മോഹങ്ങളിൽ സ്വപ്നങ്ങൾ നെയ്തും നഷ്ടസ്വപ്നങ്ങളിൽ വിതുമ്പി നിന്നും സുഖകാലത്ത് ആഹ്ളാദവും ദുഃഖകാലത്ത് വെറുപ്പും പരത്തി. ഏതൊക്കെയോ പുണ്യസ്ഥലങ്ങൾ ദർശിച്ചും, തീർത്ഥമാടിയും, ആരോടൊക്കെയോ ശിഷ്യപ്പെട്ടും, എന്തൊക്കെയോ അഭ്യസിച്ചും, എന്തിനെല്ലാമോ അഭിപ്രായം പറഞ്ഞും, ആരെയൊക്കെയോ ഉപദേശിച്ചും, പല വേഷത്തിൽ, പല ഭാവത്തിൽ, പല രൂപത്തിൽ നടന്ന ഞാൻ ഇന്നീ ദിവ്യസരിത് ശ്രോതസ്സിൽ എത്തി നിൽക്കുന്നു. ഇവിടെ പാപപുണ്യങ്ങളില്ല; കൃത്യവുമകൃത്യവുമില്ല; കർമ്മാകർമ്മങ്ങളുമില്ല. പൂർണ്ണബ്രഹ്മസ്വരൂപിണിയായ നിത്യ ശ്രോതസ്സുമാത്രം!

ഇവിടെ നിന്നൊന്നു തിരിഞ്ഞുനോക്കുമ്പോൾ ജീവിതാനുഭവങ്ങളൊക്കെ ഒരു സുന്ദരസ്വപ്നം തന്നെ. ഇങ്ങനെയൊരു ജന്മമേകിയ മാതാപിതാക്കൾക്കും, പ്രകൃതീദേവിക്കും, ഇതുവഴി കടന്നുപോയ മഹത്തുക്കൾക്കും, വരാനിരിക്കുന്ന സുകൃതികൾക്കും, നൂറുനൂറുജീവിതാനുഭവങ്ങളിലൂടെ ഇവിടെ എത്തിച്ച ബന്ധങ്ങൾക്കും, സൗഹൃദങ്ങൾക്കും, ശത്രുതകൾക്കും, ഗുരുത്വത്തിനും, അനുഭവിച്ച സർവ്വദുഃഖങ്ങൾക്കും, ആഹ്ളാദങ്ങൾക്കും, ആർജ്ജിച്ച പുണ്യപാപങ്ങൾക്കും, ഈ കർമ്മശരീരത്തിനും, ഏറ്റിനടന്ന മുളങ്കാലിനും, കടന്നുവരാനിടം തന്ന ഓരോ മണൽത്തരിക്കും, ജനിമൃതികളിലൂടെ പിന്നോക്കം നീളുന്ന എന്റെ തന്നെ ഓരോ കാലടിപ്പാടുകൾക്കും സാഷ്ടാംഗ പ്രണാമം.

**(അവസാനിച്ചു)**

 സ്റ്റാഫ് ലേഖകൻ

# കഥകളിയുടെ ഹൃദയം തേടി ഒരു യാത്ര

ഒക്ടോബറിൽ നടന്ന സൂര്യയുടെ നൃത്ത സംഗീതോത്സവത്തിൽ മാർഗി കഥകളിസംഘം നളചരിതം ആട്ടക്കഥ അവതരിപ്പിച്ചു. മാർഗി നളചരിതം ആട്ടക്കഥയ്ക്ക് നവീനമായ ഒരു രൂപം നല്കി എന്നാണ് നാം ആദ്യം ധരിച്ചുപോവുക. ഇങ്ങനെ ധരിക്കുന്നത് അതിന്റെ പ്രാചീനരീതികളെക്കുറിച്ചുള്ള നമ്മുടെ അജ്ഞതകൊണ്ടുമാവാം. വാസ്തവത്തിൽ മാർഗി ചെയ്തിരിക്കുന്നത് കഥകളിയെ അതിന്റെ വേരിലേക്ക് കൊണ്ടുപോവുകയാണ്. കഥകളിയുടെ ഹൃദയംതേടിയുള്ള അന്വേഷണത്തിൽനിന്നാണ് പുതുമയെന്നു തോന്നുന്ന ഈ വ്യതിയാനം.

അരങ്ങിൽ പൊതുജനസമ്മതി നേടിയിട്ടുള്ള ഒരാട്ടക്കഥയാണല്ലോ നളചരിതം. പൊതുജനസമ്മതിക്കപ്പുറമായി ഒരു സഹൃദയാസ്വാദനത്തിനുതകുന്ന രീതിയിലാണ് ഇപ്പോൾ മാർഗി നളചരിതം ആട്ടക്കഥ അവതരിപ്പിച്ചിരിക്കുന്നത്. കഥകളിയരങ്ങിനു മുമ്പിൽ ആയിരങ്ങളോ പതിനായിരങ്ങളോ വന്ന് ഇരുന്നിട്ട് കാര്യമില്ല. ആസ്വാദനവൈഭവത്തിന് വണ്ണംകൂടിയ പത്താളുകളാണ് കഥകളിയെ സംബന്ധിച്ചിടത്തോളം വലുതെന്നു നാമറിയണം. അങ്ങനെയുള്ളവരെ ഉദ്ദേശിച്ചാണ് മാർഗി ഇപ്പോൾ നളചരിതം രൂപപ്പെടുത്തിയിട്ടുള്ളത്. ബഹുജനങ്ങളുടെ ഇടയിലേക്ക് ഇറങ്ങിച്ചെന്ന് പ്രചാരം നേടുകയെന്നത് കഥകളിയുടെ ലക്ഷ്യമല്ല. അങ്ങനെയാണെങ്കിൽ ഫുട്ബോളുമായൊക്കെ കഥകളിക്ക് മത്സരിക്കേണ്ടിവരും.

ഉന്നതനിലവാരത്തിലുള്ള ഒരാസ്വാദനത്തിനുതകുന്ന രീതിയിൽ നളചരിതം ആട്ടക്കഥയെ മാർഗി പുഷ്ടിപ്പെടുത്തി. അതിലെ വിടവുകളെ നികത്തിയും പോഷണസാദ്ധ്യതയുള്ളവയെ പോഷിപ്പിച്ചും, ശോഷിപ്പിക്കേണ്ടവയെ ശോഷിപ്പിച്ചും നടനധർമ്മം നിർവ്വഹിക്കുകയെന്നതായിരുന്നു ഉദ്ദേശ്യം. ഈ ഉദ്ദേശ്യം സാധിച്ചെടുക്കാൻവേണ്ടി നൈഷധം തുടങ്ങിയ നിരവധി സംസ്കൃതകാവ്യങ്ങളെയും നളചമ്പു തുടങ്ങിയ ചമ്പുക്കളെയും ഇവയ്ക്കെല്ലാം പുറമെ നളന്റെ രാജ്യഭരണം തുടങ്ങിയവയ്ക്കുവേണ്ടി മനുസ്മൃതിയെയും അർത്ഥശാസ്ത്രത്തെയും യാജ്ഞവല്ക്കസ്മൃതിയെയും കൂട്ടിനു വിളിച്ചു. നളന്റെ കാമജീവിത വ്യാഖ്യാനത്തിനുവേണ്ടി കാമശാസ്ത്രത്തിന്റെ സഹായവും തേടി. ഇവയെല്ലാം ഉപയോഗപ്പെടുത്തിയ ഒരു നാട്യപ്രബന്ധമാണ് ഈ അവതരണത്തിന് ആധാരമാക്കിയത്. എന്തുകൊണ്ടും ഉണ്ണായിവാര്യരോട് തികച്ചും നീതിപുലർത്തുന്ന ഒരവതരണം ആദ്യമായിട്ടാണുണ്ടാകുന്നത്. ഈ അവതരണത്തിന് എല്ലാവിധത്തിലുള്ള ന്യായീകരണവുമുണ്ട്. കഥകളിയുടെ നിലവിലിരിക്കുന്ന അവതരണസമ്പ്രദായത്തിൽ മാത്രം പരിചയപ്പെട്ട് അതിൽ ഒതുങ്ങിനില്ക്കുന്ന ആസ്വാദകമണ്ഡലത്തിന് ഒരു പുതിയ ലോകം തുറന്നുകൊടുക്കുന്നു. കഥകളി, കൂടിയാട്ടം എന്നീ പ്രകടനമാധ്യമങ്ങൾ ഇത്തരം ഒരവതരണത്തെയാണ് വിഭാവനം ചെയ്യുന്നത്. കലാശങ്ങളും ചില്ലറ ഇളകിയാട്ടങ്ങളും ചേർത്ത് നളചരിതം ആട്ടക്കഥയിലെ പദങ്ങളുടെ ഉപരിപ്ളവമായ അർത്ഥം മുദ്രാഭിനയത്തിലൂടെ പരാവർത്തനം ചെയ്യുന്ന രീതിയാണ് ഇന്ന് പ്രചാരത്തിലുള്ളത്. ഇതിന്റെ ആസ്വാദകരാണ് ഇന്നത്തെ നമ്മുടെ കഥകളിക്കമ്പക്കാർ. എന്നാൽ മാർഗി ഇപ്പോൾ വേറൊരു മാർഗ്ഗമാണ് അവലംബിച്ചിട്ടുള്ളത്. ഇപ്പോഴത്തെ അവതരണത്തിൽ ഓരോ പദത്തിന്റെയും ആന്തരാർത്ഥവും ധ്വന്യാർത്ഥവും അതിന്റെ പശ്ചാത്തലത്തിലുള്ള വർണ്ണനകളോ, എന്തൊക്കെയെന്നുവച്ചാൽ അവയും, അവതരിപ്പിച്ച് ഒരു പരാവർത്തനം എന്നതിനപ്പുറം ഒരു ഭാഷ്യം എന്ന രീതി. അതുപോലെതന്നെ നളചരിതത്തെ ഒരു ദൃശ്യകാവ്യമായും രൂപാന്തരപ്പെടുത്തി.

പതിനാറു വർഷംമുമ്പാണ് തിരുവനന്തപുരത്ത് മാർഗി എന്ന കലാസ്ഥാപനം ഉണ്ടായത്. കഥകളിയുടെ തെക്കൻചിട്ടയെ അടിസ്ഥാനമാക്കി തികച്ചും ഗുരുകുല സമ്പ്രദായത്തിലാണ് മാർഗിയിൽ കഥകളി അഭ്യസിപ്പിക്കുന്നതും അവതരിപ്പിക്കുന്നതും. ആരംഭത്തിൽ മാങ്കുളം വിഷ്ണുനമ്പൂതിരിയായിരുന്നു മുഖ്യ ആചാര്യൻ. കഴിഞ്ഞ പത്തുവർഷമായി മുഖ്യാചാര്യൻ കലാമണ്ഡലം കൃഷ്ണൻനായരാണ്. കഥകളിയുടെ മൂല്യങ്ങളെ പുനരുദ്ധരിക്കാൻ മാർഗി പല പരിശ്രമങ്ങളും നടത്തിയിട്ടുണ്ട്. ഈയിടെ അവതരിപ്പിച്ച നളചരിതം സ്വീകരിച്ച മാർഗ്ഗങ്ങളെക്കുറിച്ച് ശ്രീ. ഡി. അപ്പുക്കുട്ടൻനായർ കലാകൗമുദി ലേഖകന്റെ ചോദ്യങ്ങൾക്ക് ഉത്തരം പറയുകയാണിവിടെ.

ഈ നളചരിത അവതരണത്തിന്റെ വിസ്തരിച്ച അഭിനയത്തിന്റെ രൂപം ഒന്നു പറയാമോ?

നളചരിതം ഒന്നാംദിവസം മാർഗി അവതരിപ്പിച്ചത് പ്രധാനമായി പതിനഞ്ചു ഖണ്ഡങ്ങളിലായിട്ടായിരുന്നു. പതിവിൽനിന്ന് അധികമായി നളവൃത്തി എന്ന പൂർവ്വരംഗവും ഹംസത്തിന്റെ പൂർവ്വവൃത്താന്തവും സ്വയംവരാരംഭ സംഭവങ്ങളും അവയ്ക്കുപുറമെ ദമയന്തിയുടെ കൗമാരക്രീഡകളും ഭീമരാജ ആശങ്കകളും അതാതു രംഗങ്ങൾക്കുമുമ്പും. നളദമയന്തീവിവാഹം സ്വയംവരാനന്തരവും അതാതു രംഗങ്ങളുടെ ഭാഗമായി ആടുകയുണ്ടായി.

ഇവ ഓരോന്നായി വിശദീകരിക്കാമോ?

നളന്റെ സ്വരൂപസ്വഭാവങ്ങൾ നളചരിതത്തിന്റെ ആരംഭത്തിൽ ഉണ്ണായിവാര്യർ പറയുന്നതു നോക്കുക. പരമപാവനകീർത്തിഭൂമാവു, നീതിശാലി, രതീശസുഭഗൻ, ഇകദേകവീരൻ, അവനിയെ ചിരകാലം അനാകുലം അനുശാസനം ചെയ്യുന്ന, ശീതഗുവംശജനായ രാജാവ്, വിമതൗഘത്തെ സ്വന്തം പെരിയ ദോർബ്ബലപാവകദേവനു വിറകാക്കിയവൻ, പരിമിതിസരണി വിദൂരഗ ഗുണഗണ പരിമളപൂരിതലോകൻ, വിശ്വമനോഹര ചാരുശരീരൻ, വിശ്രുതസചിവ സമേതൻ, വിദ്യാജലനിധി, വിസ്മയനീയൻ, വിഷ്ടപപാലനശീലൻ, കലിശമനൗഷധ രസമയചരിതൻ, കുലിശധരോപമവീര്യൻ, ശാർങ്ഗിപിനാകി പദാർച്ചനശീലൻ, വാങ്മനസാതിവിദൂരൻ എന്നിവയാണ് നളന്റെ വിശേഷണങ്ങൾ. ഇതിൽനിന്നും മനസ്സിലാകുന്നത് നളന്റെ സ്ഥായീഭാവം വീരമെന്നാണ്. ധർമ്മാർത്ഥങ്ങളിൽ മാത്രം ശ്രദ്ധവച്ചിരുന്ന നളന് കാമപുരുഷാർത്ഥത്തിനു സമയം കിട്ടിയിരുന്നില്ല. രതീശസുഭഗൻ, വിശ്വമനോഹര ചാരുശരീരൻ എന്നിവ നളനെ രതിഭാവത്തിനു ആലംബനവിഭാവമായി മാത്രമാണ് വിശേഷിപ്പിക്കുന്നത്.

ഇപ്പറഞ്ഞവ ഇന്നത്തെ നളചരിതം അവതരണത്തിൽ പ്രസക്തമായി കാണിക്കാറില്ലല്ലോ.

ഈ വിശേഷണങ്ങൾ നളന്റെ ദൈനംദിന പ്രവൃത്തികളിൽക്കൂടി, ഈ പുതിയ അവതരണത്തിൽക്കൂടി ആവിഷ്കരിച്ചു, നളനരവരൻ ''ഏവം'' ഭൂതകാലം കാത്തിരുന്നപ്പോൾ, നാരദമഹർഷി എഴുന്നള്ളി ''ജീവിതം'' പാഴിലാക്കീടൊല്ല'' എന്നു നളനെ ഓർമ്മിപ്പിച്ചു ''ദാരേഷണ''യ്ക്കു പ്രേരിപ്പിക്കുന്നു.

ഇതെങ്ങനെയാണ് നിർവ്വഹിച്ചത്?

അതു പറയാം.

ശാർങ്ഗിപിനാകി പദാർച്ചനശീലനായ നളന്റെ ഗംഗാസ്തുതി, ഗംഗാസ്നാനം,